# വിവിധ ഭദ്രാസനങ്ങളിൽ പുതിയ ഭാരവാഹികൾ സ്ഥാനം ഏറ്റെടുക്കുന്നു



കോട്ടയം ഡയോസിസൻ ഡയറക്ടർ ചാർജെടുക്കുന്നു



കൊട്ടാരക്കര – പുനലൂർ ഡയോസിസൻ ഡയറക്ടർ ചാർജെടുക്കുന്നു



തുമ്പമൺ ഭദ്രാസനം



കണ്ടനാട് വെസ്റ്റ് ഭദ്രാസനം



കോട്ടയം സെൻട്രൽ ഭദ്രാസനം



തിരുവനന്തപുരം – അഞ്ചൽ ഡിസ്ട്രിക്റ്റ്




ORTHODOX SYRIAN SUNDAY SCHOOL ASSOCIATION OF THE EAST

# THE SUNDAY SCHOOL

Vol. 6 • No. 2 • April-June 2020 • FOR PRIVATE CIRCULATION ONLY





Transfiguration of Christ

# ONLINE OVBS









## SING BLESSED WINNERS

OSSAE Presents
Single Song Competition in continuation to OVBS 2020

SING BLESSED

Prizes worth Rs 15000

Your videos will be live in OSSAE OVBS YouTube channel between 21 and 31 May

Sing. Take the video and send to ovbs2020@gmail.com

Technical Support:
Melvin +917907721053

OVBS 2020

Ann Mary Mathew

Evan philip Mathew

Megha Mariam Aji

Atheena Josephine Aji

Melvina Grace Shenjeev

Joanna Josy

Remya Roy

Jewel Mary Reji

Riya Binnu




# ONLINE SUNDAY SCHOOL

## ക്ലാസ്സുകളുടെ ഉദ്ഘാടനം ഭദ്രാസനങ്ങളിൽ





തിരുവനന്തപുരം ഭദ്രാസനം





## ആദരാഞ്ജലികൾ



**ഫാ. കെ. എം. ഐസക്**

ഏലിയാ കത്തീഡ്രൽ വികാരിയും
കോട്ടയം സെൻട്രൽ ഭദ്രാസനത്തിലെ
കോട്ടയം ഈസ്റ്റ് ഡിസ്ട്രിറ്റ് പ്രസിഡന്റുമായിരുന്നു




**എം. കെ. പത്രോസ്**

കോട്ടയം ഭദ്രാസന സൺഡേസ്കൂൾ സെക്രട്ടറി,
വാകത്താനം ഡി. ഇൻസ്പെക്ടർ,
വാകത്താനം എം.ഡി. സൺഡേസ്കൂൾ ഹെഡ്മാസ്റ്റർ
എന്നീ നിലകളിൽ സേവനമനുഷ്ഠിച്ചിരുന്നു

# THE SUNDAY SCHOOL

Vol. 6 • No. 2 • April - June 2020



*കേന്ദ്ര ഓഫീസ്*
**ദേവലോകം**
**കോട്ടയം–686 004**
**✆ 0481 2572890**
thesundayschoolossae@gmail.com

**An OSSAE Publication**
Printed at Alois Graphics
Kottayam-1, Tel: 0481 2569847
aloisgraphics@gmail.com

## താളുകൾ മറിക്കുമ്പോൾ

എഡിറ്റോറിയൽ



# കൗമായുടെ നാനാർത്ഥങ്ങൾ

കൗമാ എന്ന പദം മരണത്തിൽനിന്ന്/ഉറക്കത്തിൽനിന്ന് എഴുന്നേൽക്കുക എന്നർത്ഥം വരുന്ന 'കൊം' എന്ന മൂലപദത്തിൽനിന്ന് ഉദ്ഭവിച്ചിട്ടുള്ള താണ്. നില/നിലപാട് (standing) എന്നും വിവരണതലത്തിൽ അർത്ഥം ഉണ്ട്. 'ദ്‌ലോ കൗമോ' എന്നതിന് 'വിശ്രമമില്ലാതെ' എന്നും 'സ്ഥിരത ഇല്ലാതെ' എന്നും അർത്ഥം ഉണ്ട്.

അതുകൊണ്ട് 'കൗമാ' എന്ന പദത്തിന് നില്പ്/നിലപാട്, സ്ഥിരത, ഘട്ടം തുടങ്ങി നിരവധി അർത്ഥങ്ങൾ ഉണ്ട്. സുറിയാനി പാരമ്പര്യത്തിൽ രാത്രിയുടെ ഓരോ ജാഗരണത്തിനും (a watch of the night) കൗമാ എന്ന പദമാണ് ഉപയോഗിക്കുന്നത്. ഒരു കർത്തവ്യ കാലാവധിക്കും (tenure of office) 'കൗമാ' എന്ന പദം സുറിയാനി ഭാഷയിൽ ഉപ യോഗിക്കുന്നു. അതുകൊണ്ട് ഈ പദം ഒരു വാചകത്തിൽ ഉപയോഗിക്കുന്ന സന്ദർഭം അനുസരിച്ച് മാത്രമേ അർത്ഥം ഗ്രഹിക്കുവാൻ സാധിക്കുകയുള്ളൂ. നമ്മുടെ ആരാധനയിൽ ദൈവമേ നീ പരിശുദ്ധനാകുന്നു... എന്നതു മുതൽ 'സ്വർഗ്ഗസ്ഥനായ പിതാവേ' വരെയുള്ള പ്രാർത്ഥനയ്ക്ക് 'ഒരു കൗമാ' എന്ന് പറയുന്നു. 'കൃപ നിറഞ്ഞ മറിയമേ' എന്ന പ്രാർത്ഥന ഒരു കൗമായിൽ ചേർത്തു ചൊല്ലുമെങ്കിലും ഒരു കൗമായുടെ അവിഭാജ്യഘടകം അല്ല. പ്രാർത്ഥ നയുടെ പശ്ചാത്തലത്തിൽ കൗമാ എന്ന പദത്തിന് 'നില്പ്' എന്നതിനോടൊപ്പം 'ഒരു ഗണം പ്രാർത്ഥന' എന്നോ 'ഒരു ഘട്ടം പ്രാർത്ഥന' എന്നോ അർത്ഥം നൽകുന്നത് ഉചിതമായിരിക്കും.

ഒരു കൗമായുടെ ഘടന ആരാധനാകാലവും സമയവും അനുസരിച്ച് വ്യത്യാസപ്പെടുന്നു. രാത്രി ജാഗരണത്തിൽ 'ഘട്ടം' എന്ന അർത്ഥത്തിലാണ് ഒന്നാം കൗമാ, രണ്ടാം കൗമാ എന്നിങ്ങനെ നാലു കൗമാകളായി വിഭജിച്ചിരിക്കുന്നത്.

എക്ബാ, പ്രൊമിയോൻ, സെദറ, കോലോ, എത്രോ, ബോവൂസാ എന്നാ സാധാരണ ഘടന യിലാണ് രാത്രി പ്രാർത്ഥനാ കൗമാകളുടെ ഘടന ക്രമീകരിച്ചിരിക്കുന്നത്.

സാധാരണ കൗമായുടെ ഘടന ദൈവമേ നീ പരിശുദ്ധനാകുന്നു എന്ന ത്രൈശുദ്ധ കീർത്തനം മുതൽ സ്വർഗ്ഗസ്ഥനായ പിതാവേ എന്ന കർതൃപ്രാർത്ഥനവരെയുള്ള ഒരു ഗണം പ്രാർത്ഥന ചേർന്നതാണ്.

ഹാശാ ആഴ്ചയിൽ കൗമായുടെ ഘടന പ്രത്യേകം ക്രമീകരിച്ചിരിക്കുന്നു. നമുക്കുവേണ്ടി യുള്ള കർത്താവിന്റെ കഷ്ടാനുഭവം വാഴ്ത്തപ്പെട്ടതാകുന്നു എന്ന ആമുഖത്തോടൊപ്പം ഹാശായുടെ പ്രത്യേക പ്രാർത്ഥന (കൗമാ) മൂന്നു പ്രാവശ്യം സാധാരണ കൗമായുടെ ത്രൈശുദ്ധ കീർത്തനത്തിന്റെ സ്ഥാനത്ത് ചേർത്തിരിക്കുന്നു. തുടർന്ന് 'നാഥാ തേ സ്തുതിയും' എന്ന ഗീതവും/ഞങ്ങളുടെ കർത്താവേ നിനക്കു സ്തുതി... എന്ന ഗദ്യവും കർതൃപ്രാർത്ഥനയും ചേർത്ത് ഹാശായുടെ കൗമാ ക്രമപ്പെടുത്തിയിരിക്കുന്നു.

### OSSAE Online ക്ലാസ്സുകൾ

Covid-19ന്റെ പശ്ചാത്തലത്തിൽ OSSAE സൺഡേസ്കൂൾ റഗുലർ ക്ലാസ്സുകൾ നടത്തുവാൻ നമുക്കു സാധിക്കുന്നില്ല. ossaebodhanam.org എന്ന വെബ്സൈറ്റിലൂടെ ഓൺലൈൻ ക്ലാസ്സുകൾ ക്രമീകരിച്ചിട്ടുണ്ട്. ബഹുഭൂരിപക്ഷം സൺഡേസ്കൂളിലും ഓൺലൈൻ ക്ലാസ്സുകൾ നടക്കുന്നു എന്നറിയുന്നു. അധ്യാപകരെയും ഇതിനുവേണ്ടി സഹായിക്കുന്ന എല്ലാ പ്രവർത്തകരെയും പ്രത്യേകം അഭിനന്ദിക്കുന്നു.

ഓരോ സൺഡേസ്കൂളും അവരവരുടെ സാഹചര്യം അനുസരിച്ച് ക്ലാസ്സുകൾ ക്രമീകരിക്കണം. ഞായറാഴ്ചകളിൽ വി. കുർബ്ബാനയ്ക്കുശേഷം അതത് ക്ലാസ്സിലെ അധ്യാപകർ, Zoom/ Google meet/Duo തുടങ്ങിയ ആപ്ലിക്കേഷൻ ഉപയോഗിച്ച് വിദ്യാർത്ഥികളെ മുഖാമുഖം കണ്ട് ക്ലാസ്സുകൾ നിർവ്വഹിക്കാം. പഠനരീതിക്ക് അവലംബിക്കുവാൻ ഏറ്റവും നല്ലതായ ക്രമീകരണം മുഖാമുഖം കണ്ട് പഠിപ്പിക്കുന്നതാണ്.

ഓരോ ക്ലാസ്സിനും whatsapp ഗ്രൂപ്പുണ്ടാക്കി OSSAE ഗ്രൂപ്പിൽനിന്നും ലഭിക്കുന്ന അതത് ക്ലാസ്സിലെ വീഡിയോകൾ എടുത്ത് ക്ലാസ്സുകൾ നിർവഹിക്കാം. ഓരോ കുട്ടിയെയും ഫോണിൽ വിളിച്ച് ഇന്നു പഠിക്കുന്ന പാഠം ഇന്നതാണെന്നു പറയുകയും അതിന് ആവശ്യമായ സഹായങ്ങൾ അധ്യാപകർ ചെയ്തുകൊടുക്കുകയും വേണം. ഓരോ ക്ലാസ്സിലെയും വിദ്യാർത്ഥികളുടെ എണ്ണം അനുസരിച്ച് കോൺഫ്രൻസ് ഫോൺ കോളിലൂടെയും ക്ലാസ്സുകൾ ക്രമീകരിക്കാം.

ഇത്തരത്തിലുള്ള ഓൺലൈൻ ക്ലാസ്സുകൾക്ക് ഓരോ ഭവനത്തിലെയും മാതാപിതാക്കളുടെ സഹകരണം അത്യന്താപേക്ഷിതമാണ്. സൺഡേസ്കൂൾ ദിനത്തോടനുബന്ധിച്ച് അധ്യാപകർ ഭവനം സന്ദർശിക്കുമ്പോൾ പ്രസ്തുത കാര്യം മാതാപിതാക്കളെ ബോധ്യപ്പെടുത്തുകയും ഞായറാഴ്ച വി. കുർബ്ബാനയ്ക്കു ശേഷമുള്ള സാധാരണ സൺഡേസ്കൂൾ നടന്നിരുന്ന സമയം ഇക്കാര്യത്തിനുവേണ്ടി പ്രത്യേകം വേർതിരിക്കുവാൻ പറയുകയും വേണം. കൂടാതെ സൺഡേസ്കൂൾ അധ്യയനകാര്യത്തിൽ മാതാപിതാക്കളും സഹകരിക്കേണ്ടതിന്റെ ആവശ്യകത ബോധ്യപ്പെടുത്തുകയും ബഹു. വികാരിയച്ചന്റെയും സൺഡേസ്കൂൾ ഹെഡ്മാസ്റ്റർ/ഹെഡ്മിസ്ട്രസ്സിന്റെയും ഒരു സന്ദേശം ഓൺലൈനിലൂടെ എല്ലാ ഭവനങ്ങളിലും എത്തിക്കുവാൻ ശ്രമിക്കുകയും ചെയ്യണം.

ഒരു വർഷം അധ്യയനത്തിൽ നഷ്ടം ഉണ്ടാകാതിരിക്കുവാൻ സാധിക്കുന്ന തരത്തിൽ നമുക്ക് ഒരുമിച്ചു പരിശ്രമിക്കാം. സാഹചര്യങ്ങൾ അനുകൂലമാകുന്നതിന് അനുസൃതമായി 2021 ജനുവരി മാസം വാർഷികപ്പരീക്ഷ നിർവഹിക്കണം. അനേക യൂണിറ്റുകളിൽ ഓൺലൈനായി അർദ്ധവാർഷികപ്പരീക്ഷ നടന്നു എന്നറിയുന്നതിൽ പ്രത്യേകം പ്രവർത്തകരെ അഭിനന്ദിക്കുന്നു. സഹപാഠ്യമത്സരങ്ങളിൽ വേദവാക്യത്തിനും പൊതുവിജ്ഞാനത്തിനും പരീക്ഷകൾ നടത്തുവാനാണ് ഉദ്ദേശിക്കുന്നത്. കുട്ടികളെ അതിനായി പരിശീലിപ്പിക്കുകയും മാർഗ്ഗനിർദ്ദേശങ്ങൾ നൽകുകയും ചെയ്യണം.

## ആഗസ്റ്റ് 9 സൺഡേസ്കൂൾ ദിനം

പരി. ബാവാ തിരുമേനിയുടെ കല്പന അനുസരിച്ച് ഓഗസ്റ്റ് 9-ാം തീയതി ഞായറാഴ്ച സൺഡേസ്കൂൾ ദിനമായി ആചരിക്കണം. നൽകിയിരിക്കുന്ന സർക്കുലറിൽ, സൺഡേസ്കൂൾ ദിനത്തോടനുബന്ധിച്ചുള്ള വിവരങ്ങൾ വിശദമാക്കിയിട്ടുണ്ട്.

സൺഡേസ്കൂൾപ്രസ്ഥാനത്തെ സഹായിക്കുന്ന അനേകം ഉദാരമനസ്കരായ സഹോദരങ്ങൾ നമ്മുടെ ഓരോ ഇടവകയിലുമുണ്ട്. സൺഡേസ്കൂൾ വിദ്യാർത്ഥികളുടെ ഭവനങ്ങളോടൊപ്പം അവരുടെയും ഭവനങ്ങൾ സന്ദർശിക്കണം. അതുപോലെ, കോവിഡ് 19ന്റെ എല്ലാ ഗവൺമെന്റ് നിയമങ്ങളും പാലിച്ച് സാമൂഹിക അകലം പാലിച്ചുകൊണ്ടുവേണം സന്ദർശനം നിർവഹിക്കേണ്ടത്. കോവിഡ് നിയന്ത്രണമേഖലയിൽ, ഭവനസന്ദർശനം അതത് ഇടവകയുടെ സാഹചര്യമനുസരിച്ച് ബഹു. വികാരിയച്ചന്റെ ഉപദേശമനുസരിച്ച് സൗകര്യമുള്ള സമയത്ത് നിർവഹിച്ചാൽ മതിയാകും.

2015-20 കാലയളവിൽ ഒ.എസ്.എസ്.ഇയിൽ പ്രവർത്തിച്ചിരുന്ന എല്ലാ സഹപ്രവർത്തകരെയും പ്രത്യേകം അഭിനന്ദിക്കുന്നു. സ്ഥാനമൊഴിയുന്ന ഭദ്രാസന ഡയറക്ടർമാരും സെക്രട്ടറിമാരും സമാനതകൾ ഇല്ലാത്ത സേവനമാണ് നിർവഹിച്ചിരുന്നത്. ഓരോ ഡിസ്ട്രിക്ട് ഇൻസ്പെക്ടർമാരെയും സെക്രട്ടറിമാരെയും നന്ദിപൂർവ്വം സ്മരിക്കുനനു. വീണ്ടും നിങ്ങൾ എല്ലാവരുടെയും ആത്മാർത്ഥ സഹകരണം പ്രസ്ഥാനം പ്രവർത്തനത്തിന് അനിവാര്യമാണ്.

പുതിയതായി നിയമിക്കപ്പെട്ട എല്ലാ പ്രവർത്തകരെയും അഭിനന്ദിക്കുന്നു. ആത്മാർത്ഥതയോടും സത്യസന്ധതയോടുംകൂടി നമുക്ക് ഒരുമിച്ച് പ്രവർത്തിക്കാം. മുൻകാല പ്രവർത്തകരുടെ സഹകരണവും ഉപദേശവും നിങ്ങളുടെ പ്രവർത്തനത്തിൽ പ്രയോജനപ്പെടുത്തണം. 2020-25 ഒ.എസ്.എസ്.എ.ഇ.യുടെ പ്രവർത്തന കാലഘട്ടത്തിലെ നല്ല നാളുകളായി പരിണമിക്കുവാൻ ദൈവത്തിൽ ആശ്രയിച്ച് പ്രത്യാശയോടെ നമുക്ക് മുന്നേറാം.

***ഫാ. വർഗീസ് വർഗീസ്***
*ഡയറക്ടർ ജനറൽ, OSSAE*

ആദ്ധ്യക്ഷ്യം

# ദൈവദൂതരോട് ചേർന്ന് ദൈവസന്നിധിയിൽ



**ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്**
**മെത്രാപ്പോലീത്ത**

1. ഓർത്തഡോക്സ് ആരാധനയുടെ സുപ്രധാനമായ ഒരു തലം ദൈവസന്നിധിയിൽ നിൽക്കുന്ന പരിശുദ്ധരോടും ദൂതരോടും ചേർന്ന് നാം ആരാധിക്കുന്നു എന്നതത്രെ. ഇവിടെ പരിശുദ്ധർ എന്നതു കൊണ്ട് ക്രിസ്തുവിൽ വിളിച്ച് വേർതിരിക്കപ്പെട്ട് വിശുദ്ധ മാമോദീസായിലൂടെ ക്രിസ്തു ശരീരത്തിന്റെ ഭാഗമായിത്തീർന്ന് വിശുദ്ധ കുർബ്ബാനാനുഭവത്തിലൂടെ യേശുക്രിസ്തുവിൽ നിലനിൽക്കുന്ന എല്ലാ വിശ്വാസികളും എന്ന അർത്ഥത്തിലാകുന്നു. ഇവിടെ വിശ്വാസികളുടെ മധ്യസ്ഥരായ പരിശുദ്ധർ എന്ന പ്രത്യേക അർത്ഥത്തിൽ മാത്രമല്ല, കർത്താവിൽ നിദ്രപ്രാപിച്ച് ആത്മപ്രകാരം ദൈവസന്നിധിയിലേക്ക് വാങ്ങിപ്പോയ എല്ലാ വിശ്വാസികളും എന്ന വിശാലാർത്ഥത്തിൽ വേണം മനസ്സിലാക്കാൻ. വീണ്ടും, വാങ്ങിപ്പോയ വിശ്വാസികൾ മാത്രമല്ല ഇവിടെ ശരീരത്തിൽ വസിക്കുന്ന വിശ്വാസികളും പരിശുദ്ധർ എന്ന ഗണത്തിൽ ഉൾപ്പെടുന്നു (റോമർ. 1:3; 1 കൊരി. 1:2; 2കൊരി. 1:1; എഫെ. 1:1; ഫിലി. 1:1; കൊലോ.1:1). ഇങ്ങനെ വാങ്ങിപ്പോയവരും ജീവനോടിരിക്കുന്നവരുമായ എല്ലാ വിശ്വാസികളും ദൈവദൂതരും ചേർന്ന് ദൈവസന്നിധിയിൽ നിൽക്കുന്നു. ദൈവത്തെ ആരാധിക്കുന്നു. സ്വർഗ്ഗത്തിലെ ആരാധനയിൽനിന്ന് അകന്നല്ല ഭൂമിയിലെ ആരാധന, പിന്നയോ ഒന്നു ചേർന്നാണ്, ഒന്നായാണ്. ദൃശ്യവും അദൃശ്യവുമെന്ന് തിരിച്ച് പിരിച്ചൊരു സങ്കൽപ്പമല്ല; അഖണ്ഡമായൊരു മുഴുവീക്ഷണം നമ്മുടെ ബോധത്തിൽ ഉറയ്ക്കേണ്ടതുണ്ട്. സ്വർഗ്ഗവും ഭൂമിയും ഒരു പരിവൃത്തിക്കുള്ളിൽ, വൃത്താകാരത്തിനുള്ളിൽ ഒന്നായി വരുന്നു; ഒന്നിച്ചു കൂടുന്നു. ഒരു കൂട്ടായ്മയായി, സംയോഗമായി (communion) തീരുന്നു. ഇതാണ് സഭയെ സംബന്ധിച്ച സമ്യക്കും സമഗ്രവുമായ ദർശനം. ദൈവസന്നിധിയിൽ നിൽക്കുന്ന ദൈവദൂതരും ശരീരികളും അശരീരികളുമായി സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള സർവ്വ വിശുദ്ധരും ദൈവത്തെ ആരാധിക്കുന്നു. ഈ സ്വർഗ്ഗീയാരാധനയിൽ ദൈവദൂതരുടെ സവിശേഷസാന്നിധ്യവും സംസർഗ്ഗവും ശ്രദ്ധേയമായും വരുന്നു.
2. യേശുക്രിസ്തുവിന്റെ മനുഷ്യാവതാരം എന്തിനായിട്ടാകുന്നു? നമ്മെ പാപത്തിൽനിന്ന് വീണ്ടെടുക്കുവാൻ എന്നാകും ഈ ചോദ്യത്തിന് സാധാരണയായി കേൾക്കുന്ന ഉത്തരം. എന്നാൽ ഇത് ക്രിസ്തുവിന്റെ രക്ഷണ്യപ്രവർത്തനത്തിലെ ആദ്യതലം മാത്രമേ ആകുന്നുള്ളൂ എന്ന് നാം തിരിച്ചറിയണം. ക്രിസ്തുവിലുള്ള നമ്മുടെ വീണ്ടെടുപ്പിന് സർഗ്ഗാത്മകവും ധനാത്മകവുമായ മറ്റൊരു തലമുണ്ട്. ക്രിസ്തു അവതരിച്ചത് പാപത്തിൽനിന്ന് വീണ്ടെടുത്ത് സ്വർഗ്ഗസ്ഥനായ പിതാവിനോട് നിരപ്പിക്കാനും തിരുസന്നിധിയിൽ നിൽക്കുന്ന ദൈവദൂതരുടെ സംഘത്തോടു ചേർന്ന് അനവരതം അവനെ ആരാധിക്കുന്ന സ്വർഗ്ഗോന്നതിയിലേക്ക് നമ്മെ ഉപനയിപ്പിക്കാനുമാകുന്നു. പൗരസ്ത്യ ക്രിസ്തീയ സഭകൾ ക്രിസ്തീയ രക്ഷയ്ക്ക് ഇപ്രകാരം ഒരു ഊന്നൽ നൽകുന്നു. മനുഷ്യജീവിതത്തിന്റെ ആത്യന്തിക ഭാഗധേയം ദൈവസന്നിധിയിൽ നിന്ന് അവനെ സ്തുതിക്കുക എന്നത്രെ. ഒരുവശത്ത് ഇതൊരു തിരിച്ചു വരവാണ്. പാപം ചെയ്ത് ദൈവസന്നിധിയിൽനിന്ന് വീണുപോയ മനുഷ്യൻ പൂർവ്വാവസ്ഥയിലേക്ക് യേശുക്രിസ്തുവിൽ പരിശുദ്ധാത്മ വ്യാപാരത്തിലൂടെ മടങ്ങി വരുന്നു. ഈ മടങ്ങിവരവ് ദൈവസന്നിധിയിൽ നിൽക്കുന്ന ദൈവദൂതരുടെ സംസർഗ്ഗത്തിലേക്കുള്ള, കൂട്ടായ്മയിലേക്കുള്ള തിരിച്ചുവരവും കൂടിയാകുന്നു.
3. ദൈവസന്നിധിയിൽ ദൈവദൂതരോട് ചേർന്ന്നിന്ന് ദൈവത്തെ ആരാധിക്കുന്ന പുതിയനിയമ സഭയുടെ സുന്ദരദൃശ്യം വെളിപാടു പുസ്തകത്തിലെ മുഖ്യപ്രമേയങ്ങളിൽ ഒന്നാകുന്നു. പിതാവാം ദൈവത്തിന്റെ സിംഹാസനത്തിന്റെയും (വെളി. 4:2) അറുക്കപ്പെട്ട കുഞ്ഞാടായ ക്രിസ്തുവിന്റെയും (വെളി. 5:6) അഗ്നിയായി, ദീപമായി ജ്വലിച്ചു നിൽക്കുന്ന പരിശുദ്ധാത്മാവിന്റെയും (വെളി. 4:5, 5;6) മുമ്പാകെ വീണമീട്ടി ദൈവത്തെ സ്തുതിച്ചും ധൂപമർപ്പിച്ചു മധ്യസ്ഥതയണച്ചും നിൽക്കുന്ന പുരോഹിത ഗണങ്ങൾ (മൂപ്പൻമാർ = കാശീശേ = പ്രസ്ബിറ്ററോയി) (വെളി 5:8); ദൈവവചനവും സുവിശേഷവും; നിമിത്തം അറുക്കപ്പെട്ട സാക്ഷിമരണംപ്രാപിച്ച സഹദേമാർ (വെളി. 6:9); സകല ജാതികളിലും, ഗോത്രങ്ങളിലും, വംശങ്ങളിലും,

ഭാഷകളിൽ നിന്നുമുള്ള ശുഭ്രവസ്ത്രധാരികളായ എണ്ണമറ്റ മഹാപുരുഷാരം (വെളി. 7:9). ഈ വിശുദ്ധ സംഘത്തോട് ചേർന്ന് കലർന്ന് നിന്ന് ദൈവത്തെ സ്തുതിക്കുന്ന പതിനായിരം പതിനായിരവും ആയിരം ആയിരവുമായ ദൈവദൂതർ (വെളി 5:11, 7:11); ഈ ബൃഹത് സംഘത്തോട്ചേർന്ന് നിന്ന് ആരാധിപ്പാൻ ക്ഷണിച്ചുകൊണ്ടുള്ള സ്വർഗ്ഗീയ ശബ്ദം ഇവിടെയായിരിക്കുന്ന സഭ കേൾക്കുന്നു, "ഇവിടെ കയറി വരിക" (വെളി. 4:1). ആരാധന ഒരു കയറ്റമാകുന്നു, ദൃശ്യലോകത്തുള്ള വിശുദ്ധരുടെ ദൈവസന്നിധിയിലേക്കുള്ള കയറ്റം (വെളി. 4:1); അതേ സമയം ഒരിറക്കവുമാകുന്നു. അദൃശ്യലോകത്തെ ദൈവനഗരമായ സ്വർഗ്ഗീയേ രുശലേമിന്റെ ഇറക്കം; ഇതു സൂചിപ്പിച്ചുകൊണ്ടുള്ള സ്വർഗ്ഗീയ ശബ്ദവും കേൾക്കാം, "ഇതാ മനുഷ്യ രോടു കൂടെ ദൈവത്തിന്റെ കൂടാരം" (വെളി. 21:2,3). ഇങ്ങനെ സ്വർഗ്ഗവും ഭൂമിയും സ്വർഗ്ഗവാസികളും ഭൂവാസികളുമായ സഭ ഇപ്പോൾ, ഇവിടെ ആരാധനയിൽ ഒന്നിക്കുകയായി. ഈ പ്രവിശാലവും സമഗ്രവു മായ ലോകവീക്ഷണത്തിൽ വേണം ദൈവദൂതരോട് ചേർന്ന് ദൈവസന്നിധിയിൽനിന്ന് ആരാധിക്കുന്ന സഭയുടെ സങ്കല്പം രൂപപ്പെടുത്തിയെടുക്കാൻ എന്നു സാരം. ഇതോടൊപ്പം ശ്രദ്ധേയമായ മറ്റൊരു കാര്യം പൗരസ്ത്യ ക്രിസ്തീയ പാരമ്പര്യത്തിൽ ആരാധനാസങ്കൽപ്പവും സഭാസങ്കൽപ്പവും ഇഴചേർന്ന് വരുന്നു എന്നതിന് മറ്റൊരു ദൃഷ്ടാന്തമായും ഇതിനെ വിലയിരുത്താം എന്നത്രെ.

4. മുൻപറഞ്ഞ പ്രകാരം ദൈവദൂതരോടു ചേർന്ന് സഭ ആരാധിക്കുന്നു എന്ന് നമ്മുടെ നമസ്ക്കാരങ്ങ ളിലും, ശുശ്രൂഷകളിലും, വിശുദ്ധ കുർബ്ബാനയിലുമുള്ള പ്രാർത്ഥനകളിൽ ആവർത്തിച്ചു കാണാം. ഏതാനും മാതൃകകൾ ചുവടെ ചേർക്കുന്നു.

   (i) രാത്രി നമസ്ക്കാരം പ്രാരംഭ പ്രാർത്ഥന ഇങ്ങനെ തുടങ്ങുന്നു, ഉറക്കമില്ലാത്ത ഉണർവ്വുള്ളവനായ എന്റെ കർത്താവേ.... അവസാന വാചകം ഇവിടെ ഉദ്ധരിക്കാം. പിതാവും പുത്രനും പരിശുദ്ധാത്മാ വുമായുള്ളോവേ! സ്വർഗ്ഗത്തിലും ഭൂമിയിലും നിന്നെ സ്തുതിക്കുന്നവരായ സ്വർഗ്ഗീയ മാലാഖമാരുടെ തേജസ്സുള്ള (മഹത്വമുള്ള) വൃന്ദങ്ങളോടൊരുമിച്ച് വിശുദ്ധിയോടുകൂടി ഇപ്പോഴും എപ്പോഴും എന്നേക്കും നിന്നെ സ്തുതിച്ചു വാഴ്ത്തുവാൻ ഞങ്ങളെ യോഗ്യരാക്കേണമെ.

   (ii) വിശുദ്ധ കുർബ്ബാനയിൽ ഒരു സെദറ പ്രാർത്ഥനയിൽ ഇങ്ങനെ ചൊല്ലുന്നു, ഭൂമിയിലെ നിന്ദ്യപൂഴി യായ എന്നെ നിന്റെ ദൈവീക രഹസ്യങ്ങളുടെ തിരുനിവാസ സ്ഥാനത്ത് പ്രവേശിക്കുവാൻ കരുണ യോടെ നീ അർഹനാക്കിത്തീർക്കുകയും നിന്റെ ശ്രേഷ്ഠതയുടെ മഹാവിശുദ്ധ സ്ഥലമാകുന്ന മഹോന്നതങ്ങളിലേക്ക് എന്നെ ഉയർത്തുകയും നിന്നെ സ്തുതിക്കുന്നവരായ ക്രോബകളുടേയും നിനക്ക് "പരിശുദ്ധൻ" എന്നു പാടുന്ന സെറാഫുകളുടേയും ഗണത്തിൽ എന്നെ ചേർക്കുകയും ചെയ്തി രിക്കുന്നതിനാൽ ദൈവമേ! നിന്നെ ഞാൻ സ്തോത്രം ചെയ്യുന്നു .

   (iii) വീണ്ടും, വിശുദ്ധ കുർബ്ബാനയിൽ "പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ" എന്ന ത്രിത്വസ്തുതി (Trisagion) വളരെ പ്രധാനമാണല്ലോ. ഇതിനായി ദൈവജനത്തെ ഒരുക്കിക്കൊണ്ട് കാർമ്മികൻ അർപ്പിക്കുന്ന പ്രാർത്ഥന മാർ ക്സൊസ്തോസിന്റെ ക്രമത്തിൽ ഇങ്ങനെ കാണുന്നു, കർത്താവേ! അദൃശ്യ സംഘങ്ങളോടും സംഖ്യാതീതമായ കൂട്ടങ്ങളോടും ആത്മീയമായി ചേർന്നുകൊണ്ട് വിശ്വാസി കളായ നിന്റെ ജനം മുഴുവനും സെറാഫുകളെപ്പോലെ "പരിശുദ്ധൻ" എന്ന് പാടി ഉച്ചസ്വരത്തിൽ നിന്നെ മഹത്വപ്പെടുത്തുന്നു.

   (iv) ദൈവദൂതരുടെ സ്വർഗ്ഗീയ ആരാധനയിലേക്ക് കടന്നുചെല്ലാനും അവരുടെ കീർത്തന ശബ്ദം കേൾപ്പാനും ആ ആരാധനയിൽ പങ്കുചേരാനും കൃപ ലഭിച്ച പരിശുദ്ധർ അവരുടെ അനുഭവം പ്രാർത്ഥ നകളിലൂടെത്തന്നെ പങ്കുവയ്ക്കുന്നതായി കാണാം. ഉദാഹരണമായി നമ്മുടെ നമസ്ക്കാരത്തിൽ രഹസ്യപ്രാർത്ഥന ഞായർ രാത്രി 1-ാം കൗമയിൽ ഇങ്ങനെ ചൊല്ലുന്നു, എന്റെ കർത്താവേ! നിന്റെ പെരുമയെ ആഘോഷിക്കുന്ന മേലുള്ള സൈന്യങ്ങളുടെ ഭയങ്കരമായ ആർപ്പ് എന്റെ ആത്മചെവികൾ കൊണ്ട് കേൾപ്പാൻ ഈ സമയത്ത് കൃപയോടെ എന്നെ യോഗ്യനാക്കണമേ. കർത്താവായ യേശു മശിഹാ! ഈ സമയത്ത് നിന്റെ പരിശുദ്ധൻമാരുടെ ബോധത്തിന് കേൾക്കപ്പെടാവുന്ന സംഗീതത്തേയും പുകഴ്ചയേയും കേൾപ്പാൻ എനിക്ക് സംഗതിയാക്കേണമേ. കർത്താവായ യേശുമശിഹാ! പ്രാർത്ഥ നാസമയത്ത് പ്രത്യക്ഷപ്പെടുന്ന അഗ്നിമയരെ കാണുന്നതിനും അവരിൽനിന്ന് വീശുന്ന സുഗന്ധ വാസനയേറ്റ് ആനന്ദിക്കുന്നതിനും കൃപയോടെ എന്നെ യോഗ്യനാക്കേണമേ. ഇതേ പ്രാർത്ഥന തന്നെ രഹസ്യപ്രാർത്ഥന ശനി രാത്രി നാലാം കൗമയിലും ഇതേപടി ആവർത്തിക്കുന്നു.

5. ആരാധനയിൽ ദൈവദൂതരുടെ സാന്നിദ്ധ്യവും സംസർഗ്ഗവും സംബന്ധിച്ച് നാം ചിന്തിക്കുകയായിരുന്നു മുൻ ഖണ്ഡികകളിൽ. കർത്താവിന്റെ ജീവിതം നമ്മെ പഠിപ്പിക്കുന്ന മറ്റൊരു പാഠവും കൂടി ഇവിടെ നാം ചേർത്ത് ചിന്തിക്കേണ്ടതുണ്ട്. യേശു തമ്പുരാന്റെ ജീവിതത്തിൽ രണ്ടു നിർണ്ണായക നിമിഷങ്ങളിൽ ദൈവ ദൂതരുടെ സാന്നിധ്യം സുവിശേഷങ്ങൾ പ്രത്യേകം രേഖപ്പെടുത്തുന്നു. ഒന്നാമത്തേത് പിശാചിനാൽ പരീക്ഷിക്കപ്പെടുന്ന സന്ദർഭം ആണ്. ഏറ്റം ഒടുവിൽ വിശുദ്ധ മത്തായി ശ്ലീഹ രേഖപ്പെടുത്തുന്നത്, അപ്പോൾ

പിശാച് അവനെ വിട്ടുപോയി, ദൂതർ അടുത്തു വന്ന് അവനെ ശുശ്രൂഷിച്ചു (മത്താ. 4:11). പിശാചുമായുള്ള പോരാട്ടത്തിനൊടുവിൽ ദൈവദൂതരുടെ സാന്നിധ്യം ഉണ്ടായതായി ഇവിടെ കാണുന്നു. അതോടൊപ്പം നാൽപ്പതുനാൾ ഉപവാസത്തിലും പ്രാർത്ഥനയിലും ഏകാന്തതയിൽ കഴിഞ്ഞ പശ്ചാത്തലവും നാം പ്രത്യേകം ശ്രദ്ധിക്കുന്നു. പ്രാർത്ഥനയും പോരാട്ടവും സാന്ത്വനിപ്പിക്കുന്ന ദൈവദൂതസാന്നിധ്യവും ചേർന്നിണങ്ങി വരുന്ന നിമിഷങ്ങൾ ജീവിതത്തെ സ്വച്ഛവും സുന്ദരവുമാക്കുന്നു. ഗത്സമന തോട്ടത്തിലും ഈ അനുഭവം ആവർത്തിക്കുന്നു. പശ്ചാത്തലം ഏകാന്തയിൽ പ്രാർത്ഥനയും ദൈവസംസർഗ്ഗവും തന്നെ. പോരാട്ടം തന്നെ സന്ദർഭം. എന്നാൽ പോരാട്ടം പിശാചിനു പകരം ആൾരൂപം പൂണ്ട പൈശാചിക ശക്തികളോടായിരുന്നു. സുവിശേഷകനായ ലൂക്കോസ് രേഖപ്പെടുത്തുന്നു, യേശുവിനെ ശക്തിപ്പെടുത്തുവാൻ സ്വർഗ്ഗത്തിൽനിന്ന് ഒരു ദൂതൻ അവനു പ്രത്യക്ഷനായി (ലൂക്കോ. 22:43).

6. ദൈവദൂതരുടെ സാന്നിദ്ധ്യവും സംസർഗ്ഗവും സവിശേഷമായി രുചിച്ചറിഞ്ഞ പുണ്യ പിതാവായിരുന്നു പരിശുദ്ധ ഗീവർഗീസ് രണ്ടാമൻ ബാവാ. പിതാവിന്റെ ജീവിത പശ്ചാത്തലം പ്രാർത്ഥനയും നിഷ്ഠയോടെയുള്ള അനുഷ്ഠാനവുമായിരുന്നു. ശുശ്രൂഷാസന്ദർഭം പോരാട്ടത്തിന്റേതായിരുന്നു. ദൈവസന്നിധിയിൽ നിന്നുകൊണ്ട് ദൈവദൂതർ അർപ്പിക്കുന്ന സ്തുതിഗീതം കേൾക്കാനും അതിൽ പങ്കുചേരാനുമുള്ള കൃപാവരം പരിശുദ്ധ പിതാവിനുണ്ടായിരുന്നു. ബാവാ തിരുമനസിനോട് സഹകരിച്ചവർ ഇത് സാക്ഷിക്കുന്നുണ്ട്. പിതാവിന്റെ ജീവിതത്തിൽ മൂന്ന് സന്ദർഭങ്ങൾ പ്രത്യേകമായി എടുത്തു കാട്ടുന്നു: പരുമല സെമിനാരി, കുണ്ടറ സെമിനാരി, തിരുവനന്തപുരം പാളയം കത്തീഡ്രൽ പള്ളി മുറ്റത്ത് ഉലാത്തിക്കൊണ്ടിരുന്നപ്പോൾ. മൂന്നിടത്തും ആരാധനയിലല്ല മറ്റ് ജീവിത സന്ദർഭങ്ങളിലാണ് ഈ അനുഭവം. ദൈവദൂതരുടെ ഭാഷ സംസാരിക്കാനും ഗ്രഹിക്കാനുമുള്ള ഭാഷാവരം പിതാവിനുണ്ടായിരുന്നതായി സാക്ഷ്യപ്പെടുത്തുന്നു. 1 കൊരി 13:1 ൽ ദൈവദൂതരുടെ ഭാഷ സംബന്ധിച്ച് പൗലോസ് അപ്പോസ്തോലൻ പരാമർശിക്കുന്നുണ്ടല്ലോ.

7. സമാനമായ മറ്റൊരു അനുഭവം. ഒരു മുത്തശ്ശിയിൽ നിന്നു കേട്ടത് ഇവിടെ കുറിക്കുന്നു. ഒരു സാധാരണ ചെറുപ്പക്കാരിയായ കുടുംബനായിക. എങ്കിലും ഭക്ത. പ്രാർത്ഥനയും വേദവായനയും ആരാധനയും മുടക്കാതെ നിഷ്ഠയിൽ ജീവിതം നയിക്കുന്നു. നാലു മക്കളുടെ അമ്മയായിരുന്ന കാലത്ത് ഭർത്താവ് രോഗിയായി അകലെ ആശുപത്രിയിൽ ചികിത്സയിലായി. ഏതാണ്ടു മൂന്നുമാസം ഭർത്താവിന് അവിടെ കഴിയേണ്ടി വന്നു. കർഷക കുടുംബം. കൃഷിയിടം, വളർത്തുമൃഗങ്ങൾ, കൃഷിപ്പണിക്കാർ, കുഞ്ഞുങ്ങൾ, ഇങ്ങനെ ജീവിതഭാരങ്ങൾ. അല്ലലില്ല, എന്നാലും അധ്വാനം വേണം. അതോടൊപ്പം ഭർത്താവിന്റെ അനാരോഗ്യം ഓർത്തുള്ള ദുഃഖവും; എങ്കിലും ദൈവാശ്രയം കൈവിട്ടില്ല. രാത്രിയിൽ സ്വപ്നമെന്ന് പറയാമെങ്കിലും അതിലുമപ്പുറമുള്ള ദൈവദൂതരുടെ സാന്നിദ്ധ്യം, അവർ വന്നു പ്രാർത്ഥന പഠിപ്പിക്കുന്നു. അതു കാണാപ്പാഠം ചൊല്ലുന്നു. പ്രാർത്ഥന മനസ്സിൽ ഉരുവിട്ടുകൊണ്ടിരുന്നു. ആശ്വാസവും ആനന്ദവും നിറഞ്ഞ ദിനങ്ങളായിരുന്നു ദൈവദൂതസംസർഗ്ഗത്തിന്റെ ആ നാളുകൾ. ഒരു ദുഃഖം ബാക്കി നിൽക്കുന്നു അമ്മച്ചിക്ക്. ദൂതർ പഠിപ്പിച്ച പ്രാർത്ഥന കുറെ നാൾ ചൊല്ലി നടന്നു. എന്നാൽ ആരെയെങ്കിലും പഠിപ്പിക്കാനും കുറിച്ചു വയ്ക്കാനും തോന്നിയില്ല. പിന്നെ മറന്നുപോയി. വിശുദ്ധ ജീവിതം നയിക്കുന്ന സാധാരണക്കാരുടെ ജീവിതത്തിലും ദൈവദൂതരുടെ സാന്നിധ്യവും സംസർഗ്ഗവും ഉണ്ടാവും എന്നതിന് ഇത്തരം അനുഭവങ്ങൾ ധാരാളം ഭക്തർക്ക് പറയാനുണ്ടാവും.

8. "ഹൃദയശുദ്ധിയുള്ളവർ അനുഗൃഹീതർ; അവർ ദൈവത്തെ കാണും" എന്ന കർത്താവിന്റെ വചനവും (മത്താ.5:8) ശുദ്ധീകരണം കൂടാതെ കർത്താവിനെ കാണുകയില്ല (എബ്രാ. 12:14) എന്ന് അപ്പോസ്തോലൻ പങ്കുവയ്ക്കുന്നതും ഈ സന്ദർഭം മുൻപറഞ്ഞ് വരുന്ന ചിന്തകളോട് ചേർത്തുവയ്ക്കാം. ഹൃദയം നിർമ്മലീകരിക്കപ്പെടുമ്പോൾ അത് അച്ഛസ്ഫടികസമാനമായിത്തീരുന്നു. ബോധം ഏറെയേറെ തെളിവാർന്ന് വരുന്നു. ആന്തരേന്ദ്രിയങ്ങളെല്ലാം വെളിവായി പ്രകാശിതമാവുന്നു. ബോധം ബോധാതീതത്തിലേക്ക് ഉൾപ്രവേശിക്കുന്നു. അഥവാ ബോധാതീതം ബോധത്തിൽ കണ്ണാടിയിലെന്നപോലെ തെളിയുന്നു. ദൈവസാന്നിധ്യം അനുഭവിച്ചറിയുന്നു. ദൈവസന്നിധിയിൽ നിൽക്കുന്ന ദൈവദൂതരെ കാണുന്നു. അവരുടെ കീർത്തനാലാപം കേൾക്കുന്നു (യശ. 6:5; യഹ. 3:12). ക്രിസ്തീയ ജീവിതത്തിന്റെ ആത്യന്തികമായ ഭാഗധേയം സ്വച്ഛവും ശുദ്ധവും സ്വതന്ത്രവുമായ ജീവിതം വഴി ബോധാതീതത്തെ ബോധത്തിലുറപ്പിക്കാനാവുന്നതും കാലാതീതത്തെ ഇക്കാലാനുഭവമായി രുചിച്ചറിയാനാവുന്നതും കാലസമ്പൂർണ്ണതയിൽ മുഖാമുഖമാവുന്നിടംവരെ വളർന്നുയരുന്നതുമാകുന്നു. ദൈവസന്നിധിയിൽ ദൈവദൂതരോടു ചേർന്നും കലർന്നുമുള്ള നമ്മുടെ ആധ്യാത്മിക ജീവിതം വർത്തമാനവും ഭാവിയും എന്നും ഇഹവും പരവും എന്നുമുള്ള അന്തരം നേർത്തുനേർത്തില്ലാതെയായി നിത്യതയിലേക്ക് പ്രവേശിച്ച് അതിന്റെ പൂർണ്ണതയിലേക്ക് നീങ്ങുകയായി. വിശ്വാസം അനുഭവമായും അനുഭവം ബോധ്യമായും ബോധ്യം ജീവിതദർശനമായും പരിവർത്തനം വന്നുറയ്ക്കും വരെ അനുഷ്ഠാനം നിഷ്ഠയോടെ തുടരാം. •

പാഠപുസ്തക പഠനം



**ക്ലാസ് 9, യൂണിറ്റ് 2**

# പ്രാർത്ഥന

**ഫാ. ഏലിയാസ് കെ. വി.**

**പാഠം 11**

## സന്ധ്യാനമസ്കാരത്തിലെ ലുത്തിനിയ

പാഠം 13-ലെ വിവിധ നമസ്കാരക്രമങ്ങളെക്കുറിച്ച് പറഞ്ഞിരിക്കുന്ന കാര്യങ്ങൾ ശ്രദ്ധിക്കുക. സുറിയാനി ക്രിസ്ത്യാനികളുടെ നമസ്കാരക്രമത്തിലോ, പാമ്പാക്കുട നമസ്കാരത്തിലോ, ശ്ഹീമാ നമസ്കാരക്രമത്തിലോ പ്രത്യേകിച്ച് ലുത്തിനിയ സന്ധ്യാനമസ്കാരത്തെ തുടർന്നോ പ്രഭാത നമസ്കാരം കഴിഞ്ഞോ കാണുന്നില്ല.

കുടുംബാരാധാനാക്രമത്തിൽ മാത്രമാണ് സാധാരണ ഭവന നമസ്കാരത്തിൽ (യാമ പ്രാർത്ഥനയിൽ) ലുത്തിനിയ കാണുന്നത്. പെരുന്നാൾ ശുശ്രൂഷകളിൽ ദനഹാ, ഊശാന, പെന്തിക്കോസ്തി എന്നിവയിലും കൂദാശകളിൽ ശവസംസ്കാര ശുശ്രൂഷയിലും വി. പട്ടംകൊടയിലും ദേവാലയ കൂദാശയിലും ലുത്തിനിയാകളുണ്ട്.

ഈ ശുശ്രൂഷകളിലെല്ലാം ലുത്തിനിയായുടെ പൊതു സ്വഭാവം - നായകൻ ചൊല്ലിക്കൊടുക്കുന്നതിനോട് മറ്റുള്ളവർ പ്രതിവാക്യം പറയുന്നു. മിക്കവാറും കുറിയേലൈസോൻ എന്ന് - വാക്യപ്രതിവാക്യശൈലി വ്യക്തമാണ്. എന്നാൽ കുടുംബാരാധനാക്രമത്തിൽ ലുത്തിനിയായുടെ തുടക്കത്തിലെ ഒരു പ്രത്യേകത ശ്രദ്ധിക്കേണ്ടതാണ്. അത് ത്രിത്വനാമത്തിലാണ് ഈ ലുത്തിനിയ ആരംഭിക്കുന്നത് എന്നുള്ളതാണ്.

കുടുംബാരാധനാക്രമത്തിലെ സന്ധ്യയുടെ ലുത്തിനിയ മുഴുവനും നാം പാഠപുസ്തകത്തിൽ കൊടുത്തിട്ടുണ്ട്. അതുകൊണ്ട് കുടുംബാരാധനാക്രമം കൈയ്യിലില്ലെങ്കിലും പഠിപ്പിക്കുന്നതിന് തടസ്സമില്ല. 'സുറിയാനി ക്രിസ്ത്യാനികളുടെ നമസ്കാരക്രമ'ത്തിലെ വിശ്വാസപ്രമാണം കഴിഞ്ഞു ചൊല്ലുന്ന അപേക്ഷ "പട്ടാങ്ങപ്പെട്ട ദൈവം തമ്പുരാനേ..." എന്നത് എഴുതി കൈയ്യിൽ സൂക്ഷിക്കുകയോ, ആ പ്രാർത്ഥനാപുസ്തകം കൈയ്യിൽ കരുതുകയോ ചെയ്യുന്നത് നന്നായിരിക്കും.

പട്ടാങ്ങപ്പെട്ട ദൈവം തമ്പുരാനേ! ഞങ്ങളെ നീ രക്ഷിച്ചുകൊള്ളേണമേ. തിന്മകൾ ഒക്കെയിൽ നിന്നും ദോഷങ്ങൾ ഒക്കെയിൽ നിന്നും തിന്മപ്പെട്ട മനസ്സൊക്കെയിൽനിന്നും വേശ്യാദോഷ ചിന്തയിൽനിന്നും ശത്രുക്കൾ ഒക്കെയിൽനിന്നും ചതിവിനുടെ സ്നേഹക്കാരിൽ നിന്നും പിശാചുക്കളുടെ പരീക്ഷകളിൽ നിന്നും ദുഷ്ടമനുഷ്യരുടെ തിന്മകളിൽനിന്നും അശുദ്ധപ്പെട്ട വികാരങ്ങളിൽനിന്നും മ്ലേഛതപ്പെട്ട മോഹങ്ങളിൽനിന്നും സാത്താനടുത്ത വിചാരങ്ങളിൽനിന്നും തിന്മപ്പെട്ട സ്വപ്നങ്ങളിൽനിന്നും ഒളിക്കപ്പെട്ട കണികളിൽനിന്നും മിനക്കടപ്പെട്ട വചനങ്ങളിൽനിന്നും വൻ ചതിവുകളിൽനിന്നും തിന്മപ്പെട്ട ഉത്തരപ്പിൽ നിന്നും ഇഹലോകത്തിനടുത്ത സകല പരീക്ഷകളിൽനിന്നും ഞങ്ങളെ നീ രക്ഷിച്ചുകൊള്ളണമേ. അരിശത്തിനുടെ വടിയിൽ നിന്നും പെട്ടെന്നുള്ള മരണത്തിൽനിന്നും കോപത്തിൽനിന്നും ദ്വേഷതയിൽനിന്നും മിന്നലുകളിൽനിന്നും ഇടികളിൽനിന്നും വസന്തകളിൽനിന്നും തീനരകത്തിൽനിന്നും കടുമപ്പെട്ട ദുഷ്കർമ്മങ്ങളിൽനിന്നും ചാകാത്ത പുഴുവിൽനിന്നും കെടാത്ത തീയിൽനിന്നും പല്ലുകടിയിൽനിന്നും കരച്ചിലിൽനിന്നും കയ്പുപെട്ട ഭവിതത്തിൽനിന്നും തിന്മപ്പെട്ട നാഴികയിൽനിന്നും ഉപദ്രവിക്കുന്നതായ ദുഷ്കരത്വത്തിൽനിന്നും പഞ്ഞത്തിൽനിന്നും പേടിയിൽനിന്നും ഇളക്കത്തിൽനിന്നും സഹിക്കാൻ വഹിയാത്ത ശിക്ഷകൾ ഒക്കെയിൽനിന്നും "പോകുവിൻ ഞാൻ നിങ്ങളെ അറിയുന്നില്ല" എന്നുള്ള തിരുവചനത്തിൽനിന്നും നിന്നിൽ നിന്നു ഞങ്ങളെ അകറ്റുന്നതായ സകലത്തിൽ നിന്നും കർത്താവേ! ഞങ്ങളെ നീ രക്ഷിച്ചു കൊള്ളണമേ, ആമേൻ.

*ഫാ. കെ.വി. ഏലിയാസ്*
*പഴയസെമിനാരിയിൽ പഴയനിയമ വിഭാഗത്തിലെ അദ്ധ്യാപകനാണ്. സൺഡേസ്കൂൾ കൺട്രോളർ ഓഫ് എക്സാമിനേഷനായി പ്രവർത്തിച്ചു. ഇപ്പോൾ കണ്ടനാട് (ഈസ്റ്റ്) ഭദ്രാസന ഡയറക്ടറാണ്.*

കുടുംബാരാധനാക്രമത്തിലെ സന്ധ്യയുടെ ലുത്തിനിയായിൽ ഈ അപേക്ഷയുടെ ആശയങ്ങളാണുള്ളത്. അതുകൊണ്ടാണ് ഈ പ്രാർത്ഥന കൈവശമുണ്ടാകുന്നത് നന്ന് എന്ന് പറഞ്ഞത്. പാഠഭാഗം വളരെ വ്യക്തമാണ്. അതുകൊണ്ട് നമുക്ക് ചോദ്യങ്ങൾ നോക്കാം.

**അല്പം നിർത്താം... ചിന്തിക്കാം...**

1. നായകൻ ചൊല്ലിക്കൊടുക്കുവാനുള്ള ഭാഗവും അതേത്തുടർന്ന് മറ്റുള്ളവർ പ്രതിവാക്യം പറയുവാനുള്ള ഭാഗവും ചേർത്ത് വാക്യപ്രതിവാക്യമായി ചൊല്ലുവാൻ ക്രമീകരിച്ചിട്ടുള്ള പ്രാർത്ഥനകളാണ് ലുത്തിനിയാകൾ.
2. ദനഹാ, ഊശാന, പെന്തിക്കോസ്തി എന്നീ പെരുന്നാൾ ശുശ്രൂഷകളിലും ശവസംസ്കാരശുശ്രൂഷ, വി. പട്ടംകൊട, ദേവാലയ കൂദാശ എന്നീ സന്ദർഭങ്ങളിലും ഓർത്തഡോക്സ് ആരാധനയിൽ ലുത്തിനിയാകൾ ഉണ്ട്.
3. പാപം മൂലം മനുഷ്യൻ തന്റെ ദൈവസ്വരൂപം നഷ്ടപ്പെടുത്തി. നഷ്ടപ്പെട്ടുപോയ ദൈവസ്വരൂപത്തിലേക്കും സാദൃശ്യത്തിലേക്കും എത്തിച്ചേരുക എന്നതാണ് മനുഷ്യന്റെ ആത്യന്തിക ലക്ഷ്യം. ഈ ലക്ഷ്യസാക്ഷാത്കാരത്തെയാണ് പൗരസ്ത്യ ആത്മീക പാരമ്പര്യം 'ദൈവീകരണം' (Theosis) എന്നതുകൊണ്ട് ഉദ്ദേശിക്കുന്നത്.

**പ്രവർത്തനങ്ങൾ**

1. അദ്ധ്യാപകൻ ക്ലാസ്സിൽ കുട്ടികളെക്കൊണ്ട് നിർദ്ദേശിച്ചിരിക്കുന്ന പ്രകാരം ചെയ്യിക്കുക.
2. **വ്യത്യാസം**
   a. ലുത്തിനിയായുടെ ആരംഭത്തിലെ ത്രിത്വനാമ കീർത്തനം 'പട്ടാങ്ങപ്പെട്ട' എന്ന അപേക്ഷയിലില്ല.
   b. അവസാനത്തെ രണ്ട് അപേക്ഷകൾ 'പട്ടാങ്ങപ്പെട്ട' എന്നതിൽ ഇല്ല.

**സാമ്യം**

ലുത്തിനിയായിലെ ത്രിത്വനാമ കീർത്തനം കഴിഞ്ഞുള്ള അഞ്ച് അപേക്ഷകളിലെ ആശയം 'പട്ടാങ്ങപ്പെട്ട' എന്നു തുടങ്ങുന്ന അപേക്ഷയിലേതു തന്നെയാണ്.

3. a. സുറിയാനി ക്രിസ്ത്യാനികളുടെ നമസ്കാരക്രമത്തിലെ 'ശുദ്ധമുള്ള ബാവാ...' എന്നു തുടങ്ങുന്ന പ്രാർത്ഥന ത്രിത്വസ്തുതിയാണ്.
   b. പാതിരാത്രിയുടെ നമസ്കാരത്തിലെ 'ത്രിത്വത്തിനു സ്തുതി' എന്നു തുടങ്ങുന്ന സ്തുതിപ്പ്.
   c. പ്രാർത്ഥനാരംഭത്തിൽ ചൊല്ലുന്ന കൗമ – ദൈവമേ നീ... ത്രിത്വവിശ്വാസം ഉറപ്പിക്കുന്നതാണ്.
   d. ത്രിത്വവിശ്വാസം ഉറപ്പിക്കുന്ന പ്രഖ്യാപനമാണ് എല്ലാ നമസ്കാരത്തിന്റെയും അവിഭാജ്യ ഘടകമായി നാം ഏറ്റുചൊല്ലുന്ന 'വിശ്വാസപ്രമാണം' – സർവ്വശക്തിയുള്ള പിതാവായി...
   e. വി. കുർബ്ബാനയിലെ എല്ലാ പ്രാർത്ഥനകളും ത്രിത്വസ്തുതിപ്പുകളോടെയാണ് സമാപിപ്പിക്കുന്നത്. 'ഞങ്ങൾ നിനക്കും നിന്റെ ഏക പുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേറ്റുന്നു...'
   f. വി. കുർബ്ബാനയിലെ ഒന്നാമത്തേയും മൂന്നാമത്തേയും ആശീർവാദം, സമാപനാശീർവാദം എന്നിവയും ത്രിത്വവിശ്വാസാധിഷ്ഠിതം തന്നെ.
   g. വി. കൂദാശകളുടെ അനുഷ്ഠാനം ത്രിത്വവിശ്വാസത്തിൽതന്നെ മുദ്രയിടുന്നത്; വി. മാമൂദീസായിൽ സ്നാനാർത്ഥിയുടെ മേൽ മൂന്നു പ്രാവശ്യം കുരിശടയാളമിടുമ്പോൾ മുതലായവ ഇനിയും കണ്ടെത്തി പട്ടികയുടെ ഭാഗമാക്കാം.
4. കുട്ടികളെ ഈ ലുത്തിനിയ പല ആവർത്തി ചൊല്ലിച്ചിട്ട്, അർത്ഥം വ്യക്തമാക്കി കൊടുക്കുകയും തുടർന്ന് അവരിൽനിന്ന് ഈ ചോദ്യത്തിന് ഉത്തരം കണ്ടെത്തുകയും ചെയ്യുക.

**പാഠം 12**

## പ്രഭാതത്തിലെ ലുത്തിനിയ

പഠനസഹായിയായി പറഞ്ഞിരിക്കുന്നത് കുടുംബാരാധനക്രമം. അതിലെ പ്രഭാത നമസ്കാരത്തോടു ചേർന്നുള്ള ലുത്തിനിയ ആണ് ഈ പാഠത്തിലെ പഠനവിഷയം. ലുത്തിനിയ മുഴുവനും പാഠപുസ്തകത്തിൽ കൊടുത്തിട്ടുണ്ട്. സത്യവേദപുസ്തകം, പെഷീത്തായുടെ മലയാള വിവർത്തനം വന്ദ്യ കുര്യൻ കോർ എപ്പിസ്കോപ്പാ കണിയാമ്പറമ്പിലിന്റെ വിശുദ്ധ ഗ്രന്ഥം എന്നിവയും ഉണ്ടാകുന്നത് നന്ന്.

പാഠം വളരെ വിശദമായി നൽകിയിട്ടുള്ളതിനാൽ നേരെ പ്രവർത്തനങ്ങളിലേക്കു നീങ്ങാം.

1. ഈ ലുത്തിനിയ കുട്ടികളെക്കൊണ്ട് ചൊല്ലിച്ച് പരിശീലിപ്പിക്കുക.

2. മുൻ പാഠഭാഗത്തിന്റെ പ്രവർത്തനത്തിൽ (പ്രവർത്തനം 3) കൊടുത്തിരിക്കുന്ന സന്ദർഭങ്ങളിലെ ത്രിത്വപ്രാർത്ഥനകൾ നോക്കി ഈ ചോദ്യത്തിന്റെ ഉത്തരം കണ്ടെത്താം. കുട്ടികളോട് ആണ്ടുതക്സായിലെ പെന്തിക്കോസ്തി പെരുന്നാളിന്റെ പ്രുമിയോൻ-സെദ്റാകളും വായിച്ചു നോക്കാൻ നിർദ്ദേശിക്കാം. അദ്ധ്യാപകനും അതു ശ്രദ്ധയോടെ വായിച്ച് ആവശ്യമായ മാർഗ്ഗനിർദ്ദേശം നൽകാം.

3. നമ്മുടെ കുർബ്ബാനക്രമം സുറിയാനിയിൽനിന്നുള്ള വിവർത്തനമാണ്. സുറിയാനി സഭയുടെ ഔദ്യോഗിക വേദപുസ്തകം പ്ശീത്തോ (Peshita) വേദപുസ്തകമാണ്. അതിൽനിന്നാണ് വി. കുർബ്ബാനക്രമത്തിലെ പ്രാർത്ഥനാഭാഗമായി സങ്കീർത്തനങ്ങൾ എടുത്തിട്ടുള്ളത്. നാം സാധാരണ ഉപയോഗിക്കുന്ന സത്യവേദപുസ്തകത്തിലെ ക്രമത്തിൽനിന്ന് ചില വ്യത്യാസങ്ങൾ പ്ശീത്തോയിലുണ്ട്. സങ്കീർത്തനങ്ങളുടെ എണ്ണം പ്ശീത്തോയിലും സത്യവേദപുസ്തകത്തിലും 150 തന്നെ. എന്നാലിടയ്ക്ക് ഏതാനും സങ്കീർത്തനങ്ങളിലെ വാക്യങ്ങളുടെ എണ്ണത്തിലെ മാറ്റം ചില വ്യത്യാസങ്ങൾ സങ്കീർത്തനങ്ങളുടെ എണ്ണം കണക്കാക്കുന്നതിൽ ഉണ്ടായിട്ടുണ്ട്, അത് ശ്രദ്ധിക്കുക.

   സത്യവേദപുസ്തകത്തിലെ 114-ാം സങ്കീർത്തനത്തിൽ എട്ടു വാക്യങ്ങളാണുള്ളത്. 115-ൽ പതിനെട്ട് (18) വാക്യങ്ങളും പ്ശീത്തോയിൽ 114-ാം സങ്കീർത്തനത്തിന് 25 വാക്യങ്ങളുമുണ്ട്. സത്യവേദപുസ്തകത്തിലെ 114, 115 സങ്കീർത്തനങ്ങൾ ഒന്നിച്ചാണ് പ്ശീത്തോയിൽ 114-ാം സങ്കീർത്തനമായി ചേർത്തിരിക്കുന്നത്.

   സത്യവേദപുസ്തകത്തിലെ 147-ാം സങ്കീർത്തനത്തിന് 20 വാക്യങ്ങളുണ്ട്. പ്ശീത്തോയിൽ 146-ാം സങ്കീർത്തനത്തിൽ പതിനൊന്നും, 147-ൽ ഒമ്പതും വാക്യങ്ങൾ. അതായത് സത്യവേദപുസ്തകത്തിലെ 147-ാം സങ്കീർത്തനം പ്ശീത്തോയിലെ 146, 147 സങ്കീർത്തനങ്ങൾ ചേർന്നുള്ളതാണ്.

   ഇതിൽനിന്നും വ്യക്തമാകുന്നത്, സത്യവേദപുസ്തകത്തിലെ 115-ാം സങ്കീർത്തനം മുതൽ 146 വരെ പ്ശീത്തോയുടെ എണ്ണത്തിൽ ഒന്ന് പിന്നോട്ട് നീങ്ങും. ഇതനുസരിച്ച് സത്യവേദപുസ്തകത്തിലെ 141-ാം സങ്കീർത്തനം പ്ശീത്തോയിൽ 140-ാം സങ്കീർത്തനമാകും. സത്യവേദപുസ്തകത്തിലെ 119-ാം സങ്കീർത്തനം പ്ശീത്തോയിൽ 118-ാം സങ്കീർത്തനമാണ് 147-ൽ എത്തുമ്പോൾ രണ്ടിലും ഒരുപോലെയാകും.

4. ഇത് സത്യകുമ്പസാരത്തിലേക്കു വിദ്യാർത്ഥിയെ നയിക്കുന്ന ഒരു പ്രവൃത്തിയാണ്. അദ്ധ്യാപകൻ കുട്ടികളെ അവധാനതയോടെ അതിനായി ഒരുക്കുക.

തുടർന്നു കൊടുത്തിരിക്കുന്ന ഗീതം ഹൃദിസ്ഥമാക്കുവാൻ കുട്ടികളോടു നിർദ്ദേശിക്കുക.

**പാഠം 13**

## യാമ പ്രാർത്ഥനകൾ

ഒരു ദിവസം = 60 നാഴിക = എട്ടു യാമം<br>= 24 മണിക്കൂർ<br>ഒരു നാഴിക = 24 മിനിറ്റ്<br>രണ്ടര നാഴിക = ഒരു മണിക്കൂർ<br>1 ദിവസം = 24 x 2.5 = 60 നാഴിക<br>ഏഴര നാഴിക = **ഒരു യാമം** = മൂന്നു മണിക്കൂർ

പ്രാർത്ഥന ഏഴു യാമപ്രാർത്ഥനകളിലായി നടത്തുവാൻ ക്രമീകരിച്ചിരിക്കുന്നു.

യാമം കണക്കാക്കുന്നത് പ്രഭാതം മുതൽ

യാമം 1 പ്രഭാത (മയ്യലിന്റെ) നമസ്കാരം→യാമത്തിന്റെ തുടക്കം രാവിലെ 6.00 മണിക്ക്

യാമം 2 മൂന്നാം മണി(ഏഴര)യുടെ നമസ്കാരം → രാവിലെ 9.00 മണിക്ക്

യാമം 3 ഉച്ചനമസ്കാരം 12.00 മണിക്ക്. 15-ാം നാഴികയാണ്; പക്ഷേ അങ്ങനെ പറയാറില്ല.

യാമം 4 ഒമ്പതാം മണി(ഇരുപത്തിരണ്ടര)യുടെ നമസ്കാരം. ഉച്ച കഴിഞ്ഞ് മൂന്നുമണിക്ക്.

യാമം 5 സന്ധ്യാനമസ്കാരം. വൈകിട്ട് 6.00 മണിക്ക്. മുപ്പതാം നാഴികയാണ്, അങ്ങനെ പറയുന്നില്ലെങ്കിലും.

യാമം 6 സൂത്താറാ (ശയന) നമസ്കാരം. രാത്രി 9.00 മണിക്ക്. മുപ്പത്തിയേഴര നാഴികയായി.

യാമം 7 പാതിരാത്രി നമസ്കാരം. രാത്രി 12.00ന്. 45 നാഴികയായി

ഇനിയുമുള്ള പതിനഞ്ചു നാഴിക (രാവില 6.00 മണിവരെ) വിശ്രമം. ഇതാണ് യാമക്കണക്ക്.

സുറിയാനി പാരമ്പര്യത്തിൽ ദിവസം തുടങ്ങുന്നത് സന്ധ്യയ്ക്കാണ്. അതുകൊണ്ട് സന്ധ്യാ, സൂത്താറാ, പാതിരാത്രി, പ്രഭാതം, മൂന്നാം മണി, ആറാം മണി, ഒമ്പതാം മണി എന്നി

ങ്ങനെ ഏഴു നേരം മൂന്നു മണിക്കൂർ ഇടവേള യിൽ, പാതിരാത്രിക്കും പ്രഭാതത്തിനുമിടയിൽ 6.00 മണിക്കൂർ ഇടയിട്ട് നമസ്കരിക്കണമെന്ന് സഭയുടെ കല്പന.

എന്നാൽ സൗകര്യത്തെപ്രതി വീടുകളിൽ രണ്ടുനേരമായി പ്രാർത്ഥിക്കുവാൻ അനുവാദം നൽകിയിരിക്കുന്നു.

സന്ധ്യയ്ക്ക് - ഒമ്പതാം മണി, സന്ധ്യ, സൂത്താറാ എന്നീ മൂന്നു യാമങ്ങളിലെ പ്രാർത്ഥനകൾ ഒരുമിച്ചു നടത്താം.

പ്രഭാതത്തിൽ - പാതിരാത്രി, പ്രഭാതം, മൂന്നാം മണി, ആറാം മണി എന്നീ നാലു യാമങ്ങൾ ഒരുമിച്ചും.

മൂന്നു നോമ്പ്, വലിയനോമ്പ്, കാലയളവിൽ മൂന്നു നേരമായി പ്രാർത്ഥിക്കണം.

സന്ധ്യയ്ക്ക് - സന്ധ്യാ, സൂത്താറാ നമസ്കാര ങ്ങൾ

പ്രഭാതത്തിൽ - പാതിരാത്രി, പ്രഭാത നമസ്കാ രങ്ങൾ

ഉച്ചയ്ക്ക് - മൂന്നാം മണി, ആറാം മണി, ഒമ്പതാം മണി നമസ്കാരങ്ങളും തുടർന്ന് നാല്പത് കുമ്പിടലും നടത്തണം.

പ്രാർത്ഥനയ്ക്കായി മലങ്കരയിൽ വ്യത്യസ്ത ങ്ങളായ ക്രമങ്ങൾ നിലവിലുണ്ട്.

1. 'സുറിയാനി ക്രിസ്ത്യാനികളുടെ നമസ്കാര ക്രമം' എന്ന പേരിൽ പ്രസിദ്ധീകരിക്കപ്പെട്ടി ട്ടുള്ളതാണ് ഏറ്റവും പഴക്കമുള്ളത്.
2. കോനാട്ട് മല്പാൻ മാത്തൻ കോർ എപ്പി സ്കോപ്പാ സുറിയാനിയിൽ നിന്ന് വിവർത്തനം ചെയ്ത് 1927-ൽ പ്രസിദ്ധീകരിച്ച 'പാമ്പാക്കുട നമസ്കാരം' എന്ന് പൊതുവെ അറിയപ്പെടുന്ന, അല്പം ദൈർഘ്യമേറിയ ഒരു ക്രമം.
3. മലങ്കര ഓർത്തഡോക്സ് സഭാ സുന്നഹ ദോസ് അംഗീകരിച്ച്, പ. ഔഗേൻ പ്രഥമൻ ബാവായുടെ അനുവാദ കല്പനയോടെ 1974ൽ പ്രസിദ്ധീകരിച്ച കുടുംബാരാധനക്രമം. നിലവിലുള്ളതിൽ ഏറ്റവും ചെറിയ നമസ്കാ രക്രമമാണിത്.
4. നാലാമതൊന്ന് കാനോനാ നമസ്കാരമെന്നോ 'ശ്ഹീമോ' നമസ്കാരമെന്നോ പറയപ്പെടുന്ന തിങ്കൾ മുതൽ ശനി വരെ ഓരോ ദിവസ ത്തേക്കും വ്യത്യസ്തമായ പ്രാർത്ഥനാഗീത ങ്ങൾ ഉൾക്കൊള്ളുന്ന നമസ്കാരക്രമമാണ്. ഇതിലെ ബുധനാഴ്ച നമസ്കാരമാണ് ഞായ റാഴ്ച (സ്ലീബായുടെ) നമസ്കാരമായി വി. കുർബ്ബാനക്രമത്തിൽ ചേർത്തിരിക്കുന്നത്. സുറിയാനി സംഗീതത്തിലെ വിവിധ രാഗങ്ങ ളിൽ (സുറിയാനി സംഗീതത്തിന് എട്ട് രാഗ ങ്ങൾ അഥവാ നിറങ്ങളാണുള്ളത്) പാടാവുന്ന വിധമാണ് ഈ നമസ്കാരത്തിലെ ഗീതങ്ങൾ തയ്യാറാക്കിയിട്ടുള്ളത്.

യാമങ്ങളുടെ ക്രമീകരണം നമ്മുടെ കർത്താ വിന്റെ പീഢാനുഭവവുമായി ബന്ധമുള്ള രീതി യിലാണ്. ഗത്സമനെയിലെ പ്രാർത്ഥന കഴിഞ്ഞ് കർത്താവ് പുറത്തുവരുമ്പോൾ രാത്രിയിലാണ് കർത്താവ് ബന്ധിതനാകു ന്നത് (വി. മത്താ. 26:31, 50; വി. മർക്കൊ. 14:46; വി. ലൂക്കൊ. 25:54; വി. യോഹ. 18:12,18). പ്രഭാ തത്തിലാണ് യേശുവിനെ വിസ്തരിക്കുവാൻ പീലാത്തോസിന്റെ മുന്നിലെത്തിച്ചതും വിസ്തരിച്ചതും (വി. മത്താ. 27:1,2; വി. മർക്കൊ. 15:1; വി. ലൂക്കൊ. 23:1; വി. യോഹ. 18:28). മൂന്നാം മണി നേരമായപ്പോൾ കർത്താവ് ശിക്ഷിക്കപ്പെട്ടു. ആറാം മണി മുതൽ ദേശത്ത് ഇരുട്ടുണ്ടായി (വി. മത്താ. 27:45; വി. മർക്കൊ. 15:33; വി. ലൂക്കൊ. 23:44) എന്നെഴുതിയിരിക്കുന്നതിനാൽ ആറാം മണിക്കു മുമ്പായി കർത്താവ് ക്രൂശിക്കപ്പെട്ടു എന്നു വ്യക്തം. അതുകൊണ്ട് ആറാം മണിക്ക് കർത്താവ് ക്രൂശിക്കപ്പെട്ട സമയമായി സഭ പരിഗണിക്കുന്നു. ഒമ്പതാം മണി നേരത്ത് യേശു പ്രാണനെ വിട്ടു (വി. മത്താ. 27:46, 50; വി. മർക്കൊ. 15:34,37). സന്ധ്യക്കു മുമ്പേ അരി മത്ഥ്യക്കാരൻ യോസേഫും നിക്കോദീ മോസുംകൂടി കർത്താവിന്റെ ശരീരം കുരി ശിൽനിന്നിറക്കി (വി. മത്താ. 27:57; വി. മർക്കൊ. 15:42) അവരുറങ്ങും മുമ്പേ ഒരു കല്ലറയിൽ സംസ്കരിച്ചു) വി. ലൂക്കോ. 23:53; വി. മർക്കൊ. 15:46; വി. മത്താ. 27:59,60; വി. യോഹ. 19:40-42). ദുഃഖവെള്ളിയാഴ്ച യിലെ യാമഗീതങ്ങളും വി. സുവിശേഷവാ യനയും ഈ സമയക്രമങ്ങളെ സാധൂകരിക്കും വിധമാണ് രൂപപ്പെടുത്തിയിട്ടുള്ളത്. അത് ശ്രദ്ധിക്കുക. പീഢാനുഭവ സ്മരണ യാമ ബന്ധത്തിൽ ഇങ്ങനെയാണ്: തുടക്കം പാതി രാത്രിയിൽ, സൂത്താറായോടെ യാമ നമ സ്കാരം സമാപിക്കുന്നു. പറഞ്ഞ കാര്യങ്ങൾ പട്ടികരൂപത്തിലാക്കിയാൽ -

1. പാതിരാത്രി - കർത്താവ് ബന്ധിതനായി
2. പ്രഭാതം - ന്യായസ്ഥലത്തേക്ക് കൊണ്ടു പോയി
3. മൂന്നാം മണി - വിധിക്കപ്പെട്ടു

4. ഉച്ച (ആറാം മണി) – വിധി നടപ്പാക്കി – ക്രൂശിക്കപ്പെട്ടു
5. ഒമ്പതാം മണി – പ്രാണൻ വിട്ടു
6. സന്ധ്യ – ദേഹം കുരിശിൽ നിന്നിറക്കി
7. സൂത്താറാ – കബറടക്കപ്പെട്ടു. യാമ നമസ്കാരങ്ങളെക്കുറിച്ച് ഇത്രയും കാര്യങ്ങൾ വ്യക്തമായി ബോധ്യപ്പെട്ടിട്ടു വേണം ഒമ്പതാം ക്ലാസ്സിലെ യൂണിറ്റ് രണ്ടിലെ പാഠങ്ങൾ അദ്ധ്യാപകൻ കൈകാര്യം ചെയ്യേണ്ടത്. പാഠം 13 കഴിഞ്ഞ് പാഠം 11, 12 എന്നിവ പഠിപ്പിക്കുകയാവും ഉചിതം.

പഠനസഹായികളായി പറഞ്ഞിരിക്കുന്നവ മുൻ സൂചിപ്പിച്ചിട്ടുള്ള മൂന്നു വ്യത്യസ്തങ്ങളായ പ്രാർത്ഥനാ ക്രമങ്ങൾ ആണ്. വി. കുർബ്ബാനക്രമത്തിൽ സ്ലീബാ നമസ്കാരമുണ്ട്. കുടുംബാരാധനക്രമം ഉപയോഗിക്കുന്നവർ മൂന്നു നോമ്പിലെയും വലിയ നോമ്പിലെയും പ്രത്യേക നമസ്കാരപുസ്തകം കരുതണം. പാമ്പാക്കുട നമസ്കാരത്തിൽ നിത്യ പ്രാർത്ഥനാക്രമവും നോമ്പിലെ (മൂന്നു നോമ്പ്, വലിയ നോമ്പ്) നമസ്കാര ക്രമവും ഉണ്ട്. സുറിയാനി ക്രിസ്ത്യാനികളുടെ നമസ്കാരക്രമത്തിലും സാധാരണ നമസ്കാരവും നോമ്പിലെ നമസ്കാരവും ഉണ്ട്. ശ്ഹീമോ നമസ്കാരം സാധാരണ നമസ്കാരമാണ്. ഇതിനു പകരം മൂന്നുനോമ്പിലും വലിയ നോമ്പിലും ഉപയോഗിക്കുവാൻ ഓരോ ദിവസത്തേക്കും (മൂന്നു നോമ്പിൽ തിങ്കൾ, ചൊവ്വ, ബുധൻ ദിവസങ്ങളിലേക്കും വലിയ നോമ്പിൽ തിങ്കൾ മുതൽ വെള്ളി വരെയും) പ്രത്യേകം പ്രാർത്ഥനകൾ (ഗീതങ്ങൾ) ഉള്ള നമസ്കാര പുസ്തകമുണ്ട്. കഷ്ടാനുഭവാഴ്ചയിലെ നമസ്കാരം തികച്ചും വ്യത്യസ്തമാണ്. അത് പത്താം ക്ലാസ്സിൽ പഠിക്കുവാൻ ഉൾപ്പെടുത്തിയിട്ടുണ്ട്.

പാഠഭാഗം വളരെ വ്യക്തമാണ്

**നിർത്താം... ചിന്തിക്കാം...**

1. സന്ധ്യ, സൂത്താറാ, പാതിരാത്രി, പ്രഭാതം, മൂന്നാം മണി, ആറാം മണി ഒമ്പതാം മണി എന്നിവയാണ് പ്രാർത്ഥിക്കേണ്ട ഏഴു യാമങ്ങൾ
2. കുട്ടികൾ അവരുടെ വീട്ടിൽ ഉപയോഗിക്കുന്ന ക്രമം ഏതെന്ന് ചോദിച്ചറിയുക.

**a. കുടുംബാരാധനക്രമം**

പ്രാരംഭ പ്രാർത്ഥന കഴിഞ്ഞ് 'മരിച്ചവർക്കു വേണ്ടി' എന്ന കുറിപ്പോടെ അനുഗ്രഹങ്ങൾ നിറഞ്ഞിരിക്കുന്നവനേ!... എന്നു തുടങ്ങുന്ന പ്രാർത്ഥന ഒമ്പതാം മണി നമസ്കാരമാണ്.

സന്ധ്യ ആരംഭിക്കുന്നത് 'ദൈവമാതാവായ വിശുദ്ധ കന്യക...' എന്ന അപേക്ഷയോടെയാണ്.

കരുണയുള്ള ദൈവമേ! നിന്റെ വാതിലിൽ... എന്നു തുടങ്ങുന്ന പ്രാർത്ഥന സൂത്താറായുടെ തുടക്കമാണ്.

വിശ്വാസപ്രമാണം മുതലുള്ള ഭാഗം പൊതുവായിട്ടുള്ളതാണ്. സന്ധ്യക്ക് പ്രാർത്ഥിക്കുമ്പോൾ ഈ മൂന്നു യാമങ്ങള ഒരുമിച്ചു പ്രാർത്ഥിക്കുന്നു.

പ്രഭാതത്തിൽ പാതിരാത്രി, പ്രഭാതം, മൂന്നാം മണി, ആറാം മണി (ഉച്ച) എന്നീ യാമങ്ങൾ ഒരുമിച്ചാണ് നമസ്കരിക്കുന്നത്.

പ്രാരംഭവും കൗമ്മാ പ്രാർത്ഥനയും കഴിഞ്ഞ് 'ഉറക്കമില്ലാത്ത ഉണർവ്വുള്ളവനായ...' എന്നു തുടങ്ങുന്നത് പാതിരാ നമസ്കാരമാണ്. പ്രഭാത നമസ്കാരം തുടങ്ങുന്നത് 51-ാം സങ്കീർത്തനത്തോടെയാണ്. പ്രഭാത സ്തുതിപ്പോടെ അവസാനിക്കുന്നു. മൂന്നാം മണി നമസ്കാരം 'സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ, നിന്നെ വിളിക്കുന്ന...' എന്ന പ്രാർത്ഥനയോടെ തുടങ്ങുന്നു. ഉച്ചനമസ്കാരം 'ഉന്നതങ്ങളിൽ ദൈവത്തിനു...' എന്നാരംഭിക്കുന്നു. വി. കുർബ്ബാനയിൽ സംബന്ധിക്കേണമെന്ന് നിർബന്ധമില്ലാത്ത ദിവസങ്ങളിൽ (മാറാനായ പെരുന്നാളുകൾ, ഞായറാഴ്ചകൾ എന്നിവയൊഴികെ) മാർ സേവേറിയോസിന്റെ മാനീസായും കൂടി ചൊല്ലിയിട്ട്, കൗമ്മാ വിശ്വാസപ്രമാണം, ലുത്തിനിയ എന്നിവയോടെ പ്രഭാതത്തിലെ നമസ്കാരം അവസാനിപ്പിക്കുന്നു.

**b. സുറിയാനി ക്രിസ്ത്യാനികളുടെ നമസ്കാര ക്രമം**

കൗമ്മാ കഴിഞ്ഞ് 'അനുഗ്രഹങ്ങൾ നിറഞ്ഞിരിക്കുന്നവനേ...' എന്ന പ്രാർത്ഥന ഒമ്പതാം മണിയുടേതാണ്. 'മോറാനീശോമ്ശീഹാ...' എന്നു തുടങ്ങുന്നത് സന്ധ്യയുടേതും. 'ഉയരപ്പെട്ടവന്റെ...' എന്നു തുടങ്ങി ക്രൂബേന്മാരുടെ സ്തുതിപ്പു വരെ (എന്നേക്കും തന്റെ ഇടത്തിൽ നിന്നു...) സൂത്താറാ. തുടർന്ന് വിശ്വാസപ്രമാണവും 'പട്ടാങ്ങപ്പെട്ട...' എന്ന അപേക്ഷയും ചൊല്ലി സന്ധ്യാനമസ്കാരം തികയ്ക്കുന്നു. ശയനത്തിനു മുമ്പായി സൂത്താറാ നമസ്കാരം. വീണ്ടും നടത്തുന്ന രീതി ദയറാകളിലും സെമിനാരികളിലുമുണ്ട്. അതിനായി പ്രത്യേകം മാർ അപ്രേമിന്റെ മെമ്റായും കൂടെ ഉൾക്കൊള്ളിച്ചുകൊണ്ട് നിത്യസ്തുതിയിൽ അവസാനിപ്പിക്കുന്ന ഒരു ക്രമം കൂടെ അതിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. ഉറക്കസമയത്ത് സൂത്താറാ വീണ്ടും നമസ്കരിക്കുന്നില്ലെങ്കിൽ, സന്ധ്യാനമസ്കാരം മാർ അപ്രേമിന്റെ

മെമ്റായും ചൊല്ലി ത്രിത്വ സ്തുതിയിലാണ് (ശുദ്ധമുള്ള ബാവാ...) അവസാനിപ്പിക്കേണ്ടത്.

**c. പാമ്പാക്കുട നമസ്കാരം**

ഈ നമസ്കാര പുസ്തകത്തിൽ ഓരോ യാമ പ്രാർത്ഥനയും പ്രത്യേകം തിരിച്ചുതന്നെയാണ് കൊടുത്തിട്ടുള്ളത്. പുസ്തകത്തിന്റെ ഒന്നാം ഭാഗത്ത് (നിത്യപ്രാർത്ഥനാക്രമം) പൊതു പ്രാർത്ഥനാക്രമം എന്ന ഭാഗത്ത് സന്ധ്യാ പ്രാർത്ഥന, സൂത്താറാ പ്രാർത്ഥന, പാതിരാത്രിയുടെ പ്രാർത്ഥന, പ്രഭാത പ്രാർത്ഥന, മൂന്നാം മണി നേരത്തെ പ്രാർത്ഥന, മദ്ധ്യാഹ്ന പ്രാർത്ഥന, ഒമ്പതാം മണി നേരത്തെ പ്രാർത്ഥന എന്ന ക്രമത്തിലാണ് നൽകിയിരിക്കുന്നത്. 'ഏഴു നേരത്തെ പ്രാർത്ഥന രണ്ടു നേരമായി നടത്തുമ്പോൾ സന്ധ്യാപ്രാർത്ഥനയ്ക്കു മുമ്പായി ഒമ്പതാം മണി നേരത്തെ പ്രാർത്ഥന ആരംഭിക്കേണ്ടതാകുന്നു' എന്നും 'ഉറങ്ങുവാൻ പോകുമ്പോൾ സൂത്താറ വീണ്ടും പ്രാർത്ഥിക്കുന്നില്ലെങ്കിൽ മാർ അപ്രേമിന്റെ മെമ്രാ ഇവിടെ ചേർത്തു ചൊല്ലേണ്ടതാകുന്നു' എന്നും നിർദ്ദേശം അതാതു സ്ഥാനത്തു നൽകിയിട്ടുണ്ട്. നമസ്കാര പുസ്തകത്തിന്റെ നാലാം ഭാഗത്ത് ഉറക്കസമയത്തേക്കുള്ള ഒരു പ്രത്യേക സൂത്താറാ പ്രാർത്ഥനയായി മാർ അപ്രേമിന്റെ മെമ്രാ നൽകിയിട്ടുണ്ട്.

ശ്ഹീമോ നമസ്കാരക്രമത്തിലും ഓരോ യാമവും തിരിച്ചാണ് കൊടുത്തിരിക്കുന്നത്. ഓരോ ദിവസത്തെ നമസ്കാരവും യാമം തിരിച്ചു തന്നെ നൽകിയിരിക്കുന്നതിനാൽ മനസ്സിലാക്കുവാൻ എളുപ്പമാണ്.

3. നാലാം ചോദ്യത്തിലെ വേദഭാഗങ്ങളിലൂടെ ഈ ചോദ്യത്തിന്റെ ഉത്തരം കണ്ടെത്താം.
    4. 1. സങ്കീ. 55:17 വൈകുന്നേരത്തും കാലത്തും ഉച്ചയ്ക്കും സങ്കടം ബോധിപ്പിച്ചു കരയും. മൂന്നു നേരം വിലാപത്തോടെ, സങ്കടഹൃദയത്തോടെ പ്രാർത്ഥിക്കുക.
    2. സങ്കീ. 119:147 ഉദയത്തിനു മുമ്പേ എഴുന്നേറ്റു പ്രാർത്ഥിക്കുന്നു. ദൈവവചനത്തിലുള്ള പ്രത്യാശയോടെയാണ് പ്രാർത്ഥന. കർത്താവും ഉദയത്തിനു മുമ്പേ, ഇരുട്ടോടെ പ്രാർത്ഥിക്കുന്നു (വി. മർക്കൊ. 1:35)
    3. സങ്കീ. 119:148 തിരുവചനം ധ്യാനിച്ചുകൊണ്ടുള്ള പ്രാർത്ഥന. യാമങ്ങളിൽ നടത്തുന്നു.
    4. സങ്കീ. 199:164 ദിവസം ഏഴുനേരം ദൈവത്തെ സ്തുതിക്കുന്നു. ദൈവനീതിയിൽ ശരണപ്പെടുന്നു
    5. ദാനി. 6:10 ദിവസം മൂന്നു നേരം ദൈവസന്നിധിയിൽ മുട്ടുകുത്തി, പ്രാർത്ഥിച്ച് ദൈവത്തെ സ്തോത്രം ചെയ്തു.
    6. അപ്പൊ. പ്രവൃ. 2:15 ആത്മാവിൽ നിറഞ്ഞു പ്രാർത്ഥിക്കുക. മൂന്നാം മണി നേരത്തെ പ്രാർത്ഥനയാണ്.
    7. അപ്പൊ. പ്രവൃ. 3:1 ദേവാലയത്തിലെത്തി പ്രാർത്ഥിക്കുക. ഒമ്പതാം മണി നേരത്തു പത്രോസും യോഹന്നാനും ദേവാലയത്തിലേക്കു പോകുന്നു.
    8. അപ്പൊ. പ്രവൃ. 10:9 ആറാം മണി നേരത്തെ പ്രാർത്ഥന. പ്രത്യേകമായി നിശ്ചയിക്കപ്പെട്ട സ്ഥലമാണ്.
    9. അപ്പൊ. പ്രവൃ. 16:25 രാത്രിയിൽ ദൈവത്തെ പാടി സ്തുതിച്ചുകൊണ്ട് പ്രാർത്ഥിക്കുക. കഷ്ടതയുടെയും ബന്ധനത്തിന്റെയും നടുവിൽ ദൈവത്തെ സ്തുതിക്കുക. പൗലൊസും ശീലാസും തടവിൽ ചങ്ങലകളിൽ ബന്ധിതരായിരിക്കെ രാത്രിയിൽ ദൈവത്തെ പാടി സ്തുതിച്ചു.
5. ഒമ്പതാം മണി, സന്ധ്യ, സൂത്താറാ എന്നീ മൂന്നു യാമങ്ങളിലെ പ്രാർത്ഥന സന്ധ്യാ പ്രാർത്ഥനയിൽ നടത്തുന്നു.
6. പാതിരാത്രി, പ്രഭാതം, മൂന്നാം മണി, മദ്ധ്യാഹ്ന (ഉച്ച, ആറാം മണി) നമസ്കാരങ്ങൾ പ്രഭാതത്തിൽ നടത്തുന്നു.

'സൂത്താറ' എന്ന വാക്കിന് 'കാവൽ' ഒന്നൊരർത്ഥമുണ്ട്. മാർ അപ്രേമിന്റെ മെമ്രയിലും സൂത്താറയ്ക്കു ചൊല്ലുന്ന സങ്കീർത്തനത്തിലും (സങ്കീ. 91,120 സത്യവേദപുസ്തകത്തിൽ 91,121) കർത്താവിന്റെ കാവലിനുവേണ്ടിയുള്ള അപേക്ഷയാണുള്ളത്.

ഈ ബോധ്യത്തോടെ തുടർന്നു വരുന്ന 'നമുക്കു ചിന്തിക്കാം' എന്ന ഭാഗത്തെ ചോദ്യങ്ങൾക്ക് കുട്ടികളെക്കൊണ്ട് മറുപടി പറയിക്കുക. എന്നും എപ്പോഴും പ്രാർത്ഥിക്കണം എന്ന ബോധ്യം കുട്ടികൾക്കു നൽകുക.

ഇനി പ്രവർത്തനങ്ങൾ ചെയ്യുവാൻ കുട്ടികളെ സഹായിക്കുക. ഒന്നാമത്തെ പ്രവർത്തനത്തിന് വേണ്ട കാര്യങ്ങൾ പാഠപുസ്തകത്തിൽ തന്നെയുണ്ട്. ഈ യാമങ്ങളിൽ കൃത്യമായി പ്രാർത്ഥിക്കണമെന്ന് കുട്ടികൾക്ക് നിർദ്ദേശം നൽകുക. ചാർട്ട് തയ്യാറാക്കുവാൻ കുട്ടികളെ സഹായിക്കുക.

ഏഴു യാമങ്ങളും ഓർക്കുവാൻ സഹായകമായ ഗീതം പാഠപുസ്തകത്തിൽ നൽകിയിരിക്കുന്നത് കുട്ടികളോട് ഹൃദിസ്ഥമാക്കുവാൻ പറയുക. •

പാഠപുസ്തക പഠനം



**ക്ലാസ് 8, യൂണിറ്റ് 1, പാഠം 6**

# മത്ഥിയാസിന്റെ തിരഞ്ഞെടുപ്പ്

## ഫാ. ഡോ. റെജി ഗീവർഗ്ഗീസ്

**ക**ർത്താവിന്റെ പന്ത്രണ്ടു ശിഷ്യന്മാരിൽ ഒരുവനായിരുന്ന ഇസ്കരിയോത്തയ്ക്കു പകരമാണ് വി. മത്ഥിയാസിനെ തിരഞ്ഞെടുക്കുന്നത്. തന്റെ ഗുരുവായ യേശുവിനെ ഒറ്റിക്കൊടുത്തത് തെറ്റായിപ്പോയി എന്ന് തിരിച്ചറിഞ്ഞ യൂദാ ജീവനൊടുക്കുകയായിരുന്നു (മത്തായി 27:1–10). യേശു ശിഷ്യന്മാരെ തിരഞ്ഞെടുത്തതിന് പ്രത്യേകമായ ഉദ്ദേശ്യമുണ്ടായിരുന്നു. തന്നോടുകൂടെ ഇരിപ്പാനും പ്രസംഗിക്കേണ്ടതിന് അയപ്പാനും ഭൂതങ്ങളെ പുറത്താക്കേണ്ടതിന് അയപ്പാനുമാണ് കർത്താവ് ശിഷ്യന്മാരെ തിരഞ്ഞെടുത്തത്. യേശു അവർക്ക് ഈ ശുശ്രൂഷകൾ ചെയ്യുവാനുള്ള അധികാരം നൽകി പന്തിരുവരെ നിയമിച്ചു (മത്തായി 10:1–4, മർക്കോസ് 3:13–19, ലൂക്കോസ് 6:12–15). കർത്താവ് ശിഷ്യന്മാരെ (അപ്പോസ്തലന്മാരെ) തിരഞ്ഞെടുത്തത് പരിശീലനം നൽകി തന്നോടൊപ്പം ശുശ്രൂഷകളിൽ പങ്കാളികളാക്കിയത് കർത്താവിനുശേഷം സുവിശേഷദൗത്യം ഈ ലോകത്തിൽ തുടരേണ്ടതിനാണ്. യൂദയുടെ തിരോധാനം മൂലം ആ സ്ഥാനം ഒഴിവു വന്നപ്പോൾ മറ്റൊരാളെ തിരഞ്ഞെടുക്കേണ്ടത് ആവശ്യമെന്ന് അപ്പോസ്തലന്മാരുടെ സംഘത്തിനു ബോധ്യമായി. ഇതാണ് വി. മത്ഥിയാസിനെ തിരഞ്ഞെടുക്കുവാനുണ്ടായ സാഹചര്യം.

ഉത്ഥിതനായ കർത്താവ് ശിഷ്യന്മാരോട് പരിശുദ്ധാത്മാഭിഷേകം പ്രാപിക്കുന്നതുവരെ യരുശലേമിൽ തന്നെ പാർക്കണമെന്ന് നിർദ്ദേശിച്ചിരുന്നു (ലൂക്കോസ് 24:49). കർത്താവിന്റെ സ്വർഗ്ഗാരോഹണശേഷം (ലൂക്കോസ് 24:53), ശിഷ്യന്മാർ പതിനൊന്നു പേരും ഈ നിർദ്ദേശം പാലിച്ചു (അപ്പോസ്തല പ്രവൃത്തികൾ 1:12–13). അവരോടൊപ്പം യേശുവിന്റെ അമ്മ മറിയാമും യേശുവിന്റെ സഹോദരൻമാരും മറ്റു സ്ത്രീകളുമുണ്ടായിരുന്നു (അപ്പോസ്തല പ്രവൃത്തികൾ 1:13–14). ശിഷ്യന്മാർ യരുശലേമിൽ പാർത്തിരുന്നത് മർക്കോസ് എന്നു മറുപേരുള്ള യോഹന്നാന്റെ അമ്മ മറിയയുടെ (അപ്പോസ്തല പ്രവൃത്തികൾ 12:12), മാളികമുറിയിലായിരുന്നു (അപ്പോസ്തല പ്രവൃത്തികൾ 1:13). ആ മാളികമുറി ആദിമ സഭയുടെ ആരാധനാ മുറിയായി മാറി (അപ്പോസ്തല പ്രവൃത്തികൾ 1:14, 12:12). നമ്മുടെ കർത്താവ് വി. കുർബ്ബാന സ്ഥാപിച്ചതും ഈ മാളികമുറിയിലാണെന്ന് പരമ്പരാഗതമായി വിശ്വസിക്കപ്പെടുന്നു (മർക്കൊസ് 14:13–15). ഒരിക്കൽ നൂറ്റിയിരുപതു പേരുള്ളു ഒരു സംഘം കൂടിയിരിക്കുമ്പോൾ യൂദയുടെ മരണം മൂലം ഒഴിവു വന്ന അപ്പോസ്തോലിക സ്ഥാനത്തേക്ക് മറ്റൊരാളെ തിരഞ്ഞെടുക്കുന്നതിന്റെ ആവശ്യം ശിഷ്യന്മാരിൽ പ്രമുഖനായ പത്രോസ് ചൂണ്ടിക്കാട്ടി. യൂദയുടെ മരണശേഷം അപ്പോസ്തോലിക സ്ഥാനത്തേക്ക് മറ്റൊരാൾ വരുമെന്ന് ദാവീദ് മുഖാന്തിരം പരിശുദ്ധാത്മാവ് പ്രവചിച്ചിരുന്നു. അങ്ങനെ സങ്കീർത്തനം 109:8 ഇപ്പോൾ പൂർത്തീകരിക്കുകയാണ്. യൂദയുടെ മരണത്തെക്കുറിച്ച് പത്രോസ് ശ്ലീഹാ നൽകുന്ന വിവരണം, സുവിശേഷ വിവരണത്തിൽ നിന്ന് വ്യത്യസ്തമാണ് (മത്തായി 27:3–5). യൂദയുടെ അദ്ധ്യക്ഷസ്ഥാനം മറ്റൊരുവന് ലഭിക്കണമെന്ന് പരിശുദ്ധാത്മാവിന്റെ നിശ്ചയമായിരുന്നു (സങ്കീർത്തനം 109:8, 69:25). എന്നാൽ യൂദായ്ക്ക് അപ്പോസ്തോലിക ശുശ്രൂഷയിൽ പങ്ക് ലഭിച്ചവനായിരുന്നു. അതുകൊണ്ട് ആ സ്ഥാനം ഒഴിഞ്ഞു കിടക്കുവാൻ പാടില്ലായിരുന്നു.

*ഒ.എസ്.എസ്.എ.ഇ. ഔട്ട്സൈഡ് കേരളാ റീജിയണിന്റെ ഡയറക്ടർ ആയിരുന്ന ബഹു. അച്ചൻ ഇപ്പോൾ ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി അദ്ധ്യാപകനാണ്.*

ആ സ്ഥാനത്തേക്ക് ഒരാളെ തിരഞ്ഞെടുക്കുന്നതിനുള്ള അടിസ്ഥാന യോഗ്യത എന്തായിരുന്നു എന്നു നോക്കാം.

''കർത്താവായ യേശു യോഹന്നാന്റെ സ്നാനം മുതൽ നമ്മെ വിട്ട് ആരോഹണം ചെയ്ത നാൾ വരെ നമുടെ ഇടയിൽ സഞ്ചരിച്ചു പോന്ന കാലത്തെല്ലാം ഞങ്ങളോടുകൂടെ നടന്നു. പുരുഷന്മാരിൽ ഒരുത്തൻ ഞങ്ങളോടുകൂടെ അവന്റെ പുനരുത്ഥാനത്തിനു സാക്ഷിയായിത്തീരേണം" (അപ്പോസ്തല പ്രവൃത്തികൾ 1:21-22). ഈ അടിസ്ഥാനയോഗ്യത നമുക്ക് പരിശോധിക്കാം. കർത്താവിന്റെ പുനരുത്ഥാനത്തിന് സാക്ഷിയായ ഒരാൾ ആയിരിക്കണം അപ്പോസ്തോലിക സ്ഥാനത്തേക്കു വരേണ്ടത്. കർത്താവിന്റെ പുനരുത്ഥാനമാണല്ലോ വി. സഭയുടെ അടിസ്ഥാനം. കർത്താവിന്റെ പരസ്യശുശ്രൂഷാ കാലത്ത് പതിനൊന്നു പേരോടുകൂടെ കർത്താവിനെ അനുഗമിച്ച ആൾ ആയിരിക്കണം യൂദായ്ക്കു പകരം അപ്പോസ്തോലനാകേണ്ടത്. കർത്താവിനോടു കൂടെ ഉണ്ടായിരിക്കുകയും പരസ്യശുശ്രൂഷയിലുടനീളം സഹശിഷ്യന്മാരോടൊപ്പമായിരിക്കുകയും വേണമായിരുന്നു. കർത്താവിനോടൊപ്പമായിരുന്ന് കേട്ടും കണ്ടും പഠിച്ച് ശുശ്രൂഷ്യ്ക്കു സാക്ഷിയായിരുന്ന ആൾ ആയിരിക്കണം അപ്പോസ്തോലിക സ്ഥാനത്തേക്കു വരേണ്ടത്. കാരണം കർത്താവിന്റെ ശുശ്രൂഷയുടെ പിൻതുടർച്ചയാണ് അപ്പോസ്തലന്മാരുടേത്. ഒരർത്ഥത്തിൽ അപ്പോസ്തലന്മാർ കർത്താവിന്റെ പ്രതിനിധികളാണല്ലോ. അപ്പോസ്തലൻ എന്ന വാക്കിനുതന്നെ അയയ്ക്കപ്പെട്ടവൻ എന്നാണല്ലോ അർത്ഥം.

ഈ അടിസ്ഥാന യോഗ്യതയുണ്ടായിരുന്ന രണ്ടു പുരുഷന്മാർ ആ കൂട്ടത്തിൽ ഉണ്ടായിരുന്നു. ഒരാൾ യോസഫ് ആയിരുന്നു. അദ്ദേഹത്തിന് യുസ്തൊസ് എന്നും ബർശബാ എന്നും മറുപേരുണ്ടായിരുന്നു. മറ്റൊരാൾ മത്ഥിയാസ് ആയിരുന്നു. ഇവരിൽ ആരെ തിരഞ്ഞെടുക്കുന്നു എന്നറിയുവാൻ അവരുടെ പേരെഴുതി ചീട്ടിട്ട് തിരഞ്ഞെടുക്കാമെന്ന് അവർ നിശ്ചയിച്ചു. ഈ തിരഞ്ഞെടുപ്പിൽ ആ വിശ്വാസ സംഘത്തിന്റെ പ്രാർത്ഥന വളരെ ശ്രദ്ധേയമായിരുന്നു. സകല ഹൃദയങ്ങളെയും അറിയുന്ന കർത്താവേ, ഇവരിൽ ആരെ നീ തിരഞ്ഞെടുത്തിരിക്കുന്നു എന്നു കാണിച്ചു തരേണമേ എന്നാണവർ പ്രാർത്ഥിച്ചത്. അങ്ങനെ അവർ ചീട്ടിട്ടു. ചീട്ട് മത്ഥിയാസിനു വീണു. അവർ പ്രാർത്ഥനാപൂർവ്വം തിരഞ്ഞെടുത്ത മത്ഥിയാസിനെ അപ്പോസ്തോലിക കൂട്ടത്തിലേക്കു ചേർത്തു. ക്രിസ്തീയ സഭയിലെ ആദ്യത്തെ തിരഞ്ഞെടുപ്പായിരുന്നു ഇത്.

**കാത്തിരിപ്പും പെന്തിക്കൊസ്തിയും**

ക്രിസ്തീയ സഭയുടെ ചരിത്രത്തിൽ വളരെ സുപ്രധാനമായ ഒരു ദിനമായിരുന്നു പെന്തിക്കൊസ്തി. പരിശുദ്ധാത്മാഭിഷേകത്തിനുവേണ്ടി കാത്തിരുന്ന അപ്പോസ്തലന്മാർക്ക് ആ വാഗ്ദത്തം ലഭിച്ച സുദിനമായിരുന്നു അത്. പെന്തിക്കൊസ്തി എന്ന വാക്കിന് 'അൻപതാമത്തേത്' എന്നാണർത്ഥം. പെന്തിക്കൊസ്തി അടിസ്ഥാനപരമായി ഒരു യഹൂദ കൊയ്ത്തുപെരുന്നാളായിരുന്നു. വാരപ്പെരുന്നാൾ (Feast of the Weeks) എന്നും ഇത് അറിയപ്പെട്ടിരുന്നു (ലേവ്യപുസ്തകം 23:15-21, ആവർത്തനം 16:9-12, സംഖ്യാപുസ്തകം 29:26-31). യഹൂദന്മാർ പെന്തിക്കൊസ്തി ആഘോഷിച്ചിരുന്നത് പെസഹായ്ക്കു ശേഷം 50-ാം ദിവസമായിരുന്നു. കർത്താവിന്റെ കാലത്ത് പെന്തിക്കൊസ്തി കൊയ്ത്തുപെരുന്നാൾ മാത്രമല്ലായിരുന്നു. സീനായ് മലയിൽ മോശ മുഖാന്തിരം ദൈവം യിസ്രായേൽ മക്കൾക്ക് കല്പനകൾ നൽകിയതിന്റെ ഓർമ്മകൂടിയായിരുന്നു അത്.

ക്രിസ്തീയ സഭയുടെ പെന്തിക്കൊസ്തി പരിശുദ്ധാത്മാവിനെ സഭയ്ക്കു ലഭിച്ചതിന്റെ ദിനമായിരുന്നു. ഉയരത്തിൽനിന്ന് ശക്തി ലഭിക്കുവോളം യരുശലേമിൽതന്നെ പാർത്തിരുന്ന ശിഷ്യന്മാരുടെ മേൽ പരിശുദ്ധ റൂഹാ ആവസിച്ച് കർതൃവചനം പൂർത്തീകരിച്ചു (ലൂക്കോസ് 24:49). ശിഷ്യന്മാർ കർത്താവിന്റെ നിർദ്ദേശം അനുസരിച്ച് ആത്മാവിനെ സ്വീകരിപ്പാൻ പ്രാർത്ഥനയോടും ഒരുക്കത്തോടും കാത്തിരിക്കുകയായിരുന്നു. കർത്താവിന്റെ പുനരുത്ഥാനശേഷം അൻപതാം ദിവസം (പെന്തിക്കൊസ്തി) പ്രാർത്ഥനാനിരതരായിരുന്ന ശിഷ്യന്മാർ കൂടിയിരുന്നയിടത്ത് വലിയ കൊടുങ്കാറ്റടിക്കുന്നതുപോലെ ഒരു മുഴക്കമുണ്ടായി. അവർ ഇരുന്നിരുന്ന വീടു മുഴുവൻ നിറച്ചു. അഗ്നിജ്വാലപോലെ പിളർന്നിരിക്കുന്ന നാവുകൾ അവർക്കു പ്രത്യക്ഷമായി, അവരിൽ ഓരോരുത്തന്റെ മേൽ പതിഞ്ഞു. എല്ലാവരും പരി

ശുദ്ധാത്മാവു നിറഞ്ഞവരായി ആത്മാവ് അവർക്കു ഉച്ചരിപ്പാൻ നൽകിയതുപോലെ അന്യ ഭാഷകളിൽ സംസാരിച്ചു. വിവിധ രാജ്യങ്ങളിൽ നിന്ന് വന്നവർ അവിടെ ഉണ്ടായിരുന്നു (പെസഹാ പെരുന്നാളിനോട് അനുബന്ധിച്ച് ലോകത്തിന്റെ എല്ലാ ഭാഗത്തുനിന്നും ചിതറി പാർത്തിരുന്ന യഹൂദന്മാർ യരുശലേമിൽ വരിക പതിവായിരുന്നു. അതിൽ നല്ല പങ്ക് ആളുകളും പെന്തിക്കൊസ്തി പെരുന്നാൾ വരെ യരുശലേമിൽ തങ്ങുമായിരുന്നു.) യഹൂദന്മാരും യഹൂദ മതാനുസാരികളും (യഹൂദമതത്തിൽ ചേരുവാൻ തയ്യാറെടുക്കുന്നവർ) കൂടാതെ മറ്റു വംശജരുമുണ്ടായിരുന്നു അവിടെ. പരിശുദ്ധാത്മാവിനുവേണ്ടി കൂടി കാത്തിരുന്നവർ വിവിധ ഭാഷകളിൽ സംസാരിച്ചു. എന്നാൽ അവിടെ കൂടിയിരുന്ന എല്ലാവർക്കും അവർ സംസാരിച്ചത് അവരവരുടെ ഭാഷകളിൽ മനസ്സിലായി. ദൈവത്തിന്റെ വൻകാര്യങ്ങളെയായിരുന്നു ആത്മാഭിഷേകത്താൽ അവിടെ കൂടിയവർ പ്രസ്താവിച്ചത്. ഇതിനു സാക്ഷികളായവർ എല്ലാവരും ഭ്രമിച്ചു. ചഞ്ചലിച്ചു. ഇത് എന്തായിരിക്കും എന്ന് തമ്മിൽ തമ്മിൽ പറഞ്ഞു. ശിഷ്യന്മാർക്കും കേൾവിക്കാർക്കും അന്യമായ ഭാഷയിൽ സംസാരിച്ചതുകൊണ്ട് അന്യഭാഷ ആ ദിവസത്തിന്റെ ഒരു പ്രത്യേകതയായിരുന്നു. ഓരോരുത്തർക്കും അപരിചിതമായ മറ്റൊരു ഭാഷ (മറുഭാഷ)യായിരുന്നു. ആ ദിവസത്തിൽ എല്ലാവർക്കും ആശ്ചര്യമായി തോന്നിയ ഒരു കാര്യം. (ഇംഗ്ലീഷിൽ ഇതിന് ഗ്ലോസലാലിയ എന്നു പറയും. ഗ്ലോസാ എന്നാൽ നാവ്, ഭാഷ എന്നെല്ലാം അർത്ഥമുണ്ട്. ലാലയോ എന്ന ക്രിയയുടെ അർത്ഥം സംസാരിക്കുക എന്നാണ്. അതുകൊണ്ട് ഗ്ലോസലാലിയ എന്നാൽ വിവിധ നാവുകൾ സംസാരിക്കുന്നു/വിവിധ ഭാഷകൾ സംസാരിക്കുന്നു എന്നു സാരം. നാവുകൾകൊണ്ടാണല്ലോ ഭാഷകൾ സംസാരിക്കുന്നത്)

ക്രിസ്തീയ സഭയുടെ ആദ്യ പെന്തിക്കൊസ്തി പെരുന്നാൾ സംഭവബഹുലവും അതിശയകരവുമായിരുന്നു. ശിഷ്യന്മാർ വിവിധ ഭാഷകളിൽ സംസാരിക്കുന്നതു കേട്ട് ചിലർ അവർ മദ്യപിച്ച് സുബോധം നഷ്ടപ്പെട്ട് സംസാരിക്കുകയാണെന്ന് ആക്ഷേപമുന്നയിച്ചു. അപ്പോസ്തലന്മാരുടെ പ്രതിനിധിയായി പത്രോസ് ശ്ലീഹാ അതിനോട് പ്രതികരിച്ചു. ഇവർ മദ്യോന്മത്തരായി പുലമ്പുകയല്ല, മറിച്ച് ദൈവിക നിയോഗത്താൽ ആത്മാവിന്റെ ശക്തിയാർജ്ജിച്ചിരിക്കുന്നുവെന്ന് വ്യക്തമാക്കി. ശ്ലീഹായുടെ പ്രസംഗത്തിൽ രണ്ടു കാര്യങ്ങൾ പ്രത്യേകം എടുത്തുപറയുന്നു (അപ്പോസ്തല പ്രവൃത്തികൾ 2:14-36).

1. പരിശുദ്ധാത്മാവ് ശിഷ്യന്മാരുടെ മേൽ ആവസിച്ചത് പ്രവചന നിവൃത്തിയായിരുന്നു (യോവേൽ 2:28, സഖര്യാവ് 12:10).

2. സ്വർഗ്ഗാരോഹണം ചെയ്ത കർത്താവാണ് പരിശുദ്ധാത്മാവിനെ അയച്ചത് (അപ്പോസ്തല പ്രവൃത്തികൾ 2:32-33). പരിശുദ്ധാത്മാവിനെ പ്രാപിക്കുവാനായി മാനസാന്തരപ്പെട്ട് യേശുക്രിസ്തുവിന്റെ നാമത്തിൽ സ്നാനം ഏൽക്കുവാൻ പത്രോസ് ജനത്തെ ഉത്ബോധിപ്പിച്ചു.

പരിശുദ്ധ സഭയുടെ ചരിത്രത്തിലെ വളരെ പ്രധാനപ്പെട്ട സംഭവമാണ് പെന്തിക്കൊസ്തിയിലേത്. ആത്മാഭിഷേകം പ്രാപിച്ച പത്രോസിന്റെ പ്രസംഗം ജനത്തിന്റെ ഹൃദയത്തിൽ കുത്തുകൊള്ളിച്ചു. അന്നുതന്നെ മൂവായിരത്തോളം ആളുകൾ പരിശുദ്ധ സഭയിൽ അംഗങ്ങളായിത്തീർന്നു. സഭയുടെ ദൗത്യം അങ്ങനെ ശക്തമായി ആരംഭിച്ചു. കർത്താവിന്റെ മരണശേഷം ഭയത്തിലിരുന്ന ശിഷ്യന്മാർ പൂർണ്ണ ധൈര്യം വീണ്ടെടുത്തു കർത്താവിന്റെ സാക്ഷികളാകുവാൻ തുടങ്ങി. വി. ത്രിത്വത്തിന്റെ പൂർണ്ണ വെളിപ്പെടുത്തലായിരുന്നു പെന്തിക്കൊസ്തി. ഇന്ന് നാം പെന്തിക്കൊസ്തി പെരുന്നാൾ കൊണ്ടാടുമ്പോൾ വി. മാമോദീസായിലൂടെ നമുക്കു ലഭിച്ച പരിശുദ്ധാത്മാഭിഷേകത്തെ പുതുക്കുകയാണ്. വി. ത്രിത്വത്തിലെ മൂന്നു വിശുദ്ധ ആളത്തങ്ങളാണ് പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ് എന്നിവരുടെ നാമത്തിൽ പ്രത്യേകമായി തയ്യാറാക്കിയിരിക്കുന്ന ആരാധനാ ക്രമമാണ് പെന്തിക്കൊസ്തി ശുശ്രൂഷയ്ക്ക് ഉപയോഗിക്കുന്നത്. വി. ത്രിത്വനാമത്തിൽ വാഴ്ത്തി ശുദ്ധീകരിക്കുന്ന ജലം തളിക്കുന്നതോടെ നമുക്ക് പരിശുദ്ധാത്മാവിനെ പുതുക്കുവാനും ആത്മാവിൽ ശക്തി നേടുവാനും സാധിക്കണം. ആദിമസഭയിൽ ശിഷ്യന്മാർ ആത്മാഭിഷേകത്തിനു പ്രാർത്ഥനയോടെ കാത്തിരുന്നതുപോലെ നമുക്കും പ്രാർത്ഥനയോടെ പെന്തിക്കൊസ്തി പെരുന്നാളിനുവേണ്ടി ഒരുങ്ങാം. •

# കോവിഡ് കാലത്തെ പീഢാനുഭവ വാരം



പ്രൊഫ. ഡോ. ഏയ്ഞ്ചൽ സൂസൻ ചെറിയാൻ

**എ**ല്ലാ രാഷ്ട്രങ്ങളെയും ഒരുപോലെ ബാധിച്ച ഒരു വൈറസ്. ഇപ്പോൾ ജീവനോടെയുള്ള ഒരു മനുഷ്യനും ഇതുവരെ അഭിമുഖീകരിച്ചിട്ടില്ലാത്ത ഒരു അവസ്ഥ. പണ്ഡിതനെന്നോ പാമരനെന്നോ വ്യത്യാസമില്ലാതെ, രാഷ്ട്രനേതാവെന്നോ, ഉദ്യോഗസ്ഥനെന്നോ വ്യത്യാസമില്ലാതെ, ധനികനെന്നോ, ദരിദ്രനെന്നോ വ്യത്യാസമില്ലാതെ കോവിഡ് എന്ന മഹാമാരി നാം ഏവരെയും പ്രയാസപ്പെടുത്തിക്കൊണ്ടിരിക്കുന്നു. എങ്കിലും നാം പ്രത്യാശയില്ലാത്തവരാകാതെ 2 പത്രോ. 5:18ൽ പറയുന്നതുപോലെ "നാം അവന്റെ വാഗ്ദത്തപ്രകാരം നീതി വസിക്കുന്ന പുതിയ ആകാശത്തിനും പുതിയ ഭൂമിക്കായിട്ടും കാത്തിരിക്കുന്നു." അതേ അദ്ധ്യായത്തിൽ പറയുന്നതുപോലെ ആരും നശിച്ചുപോകാതെ എല്ലാവരും മാനസാന്തരപ്പെടുവാനായിരിക്കാം ഈ അവസ്ഥകളുണ്ടാവുന്നത്. ഈ കോവിഡ് കാലം നമ്മുടെ വലിയ നോമ്പ് ദിനങ്ങളായത് ദൈവനിയോഗമായി കരുതാം. നമ്മിലേക്കു തന്നെ നോക്കാൻ അല്പംകൂടി സമയം ലഭിച്ച അവസ്ഥ. ഈ സാഹചര്യങ്ങൾ ഒന്നു ചിന്തിച്ച് വിചിന്തനം ചെയ്യുന്നത്, നാം എന്തു നേടി എന്നും നമുക്ക് എന്ത് നഷ്ടപ്പെട്ടു എന്നും ചിന്തിക്കാൻ സഹായകരമാകും. തീർച്ച.

ഏത് കുർബ്ബാനയിൽ സംബന്ധിക്കുമ്പോഴും ഇത് എന്റെ അവസാനത്തെ കുർബ്ബാന ആണ് എന്ന ചിന്തയിൽ സംബന്ധിക്കണം എന്ന് പിതാക്കന്മാർ പറഞ്ഞിട്ടുള്ളത് എത്രയോ ശരിയാണ് എന്ന് ചിന്തിപ്പിച്ച ദിവസങ്ങളാണ് കടന്നുപോയത്. മാർച്ച് 22 ഞായറാഴ്ചയിലെ കുർബ്ബാനയ്ക്കായി തലേദിവസം തയ്യാറായിക്കൊണ്ടിരിക്കുന്നതിനിടയിലാണ് 'Lock down' പ്രഖ്യാപിക്കപ്പെട്ടത്. ചൈനയിലെയും മറ്റും പ്രശ്നങ്ങൾ എന്ന് ചിന്തിച്ചവ നമ്മുടെ പ്രശ്നങ്ങളായിത്തുടങ്ങി. തലേ ഞായറാഴ്ച വി. കുർബ്ബാനയിൽ സംബന്ധിച്ചതോർത്തു. എത്ര ഗൗരവക്കുറവോടെയാണ് നാം നമുക്ക് ലഭിക്കുന്ന അവസരങ്ങൾ വിനിയോഗിക്കുന്നത്.

**പ്രകടനപരതയില്ലാത്ത ആരാധന**

അടുത്ത ആഴ്ച മുതൽ Gregorian TV വഴി പരുമലയിലെ കുർബ്ബാനയിൽ പങ്കെടുക്കാം എന്ന പ്രഖ്യാപനം ഉണ്ടായപ്പോൾ ആദ്യം അതിനെ ഉൾക്കൊള്ളാനേ കഴിഞ്ഞില്ല. കുർബ്ബാന വെറുതെ വീട്ടിലിരുന്ന് കാണുകയോ? എങ്കിലും കുട്ടികൾ ഉൾപ്പെടെ ആറുമണിക്ക് മുമ്പേ എണീറ്റതും വി. കുർബ്ബാന തുടങ്ങാനായി കാത്തിരുന്നതും ഒക്കെ ഓരോ അനുഭവങ്ങൾ! പതിയെ പതിയെ ഭവനം ഒരു ആരാധനാലയം ആയി മാറുകയായിരുന്നു.

ആരേയും കേൾപ്പിക്കുവാനല്ലാതെ പാടുവാനും, ദൈവംതമ്പുരാൻ കാണുന്നുണ്ട് എന്ന ചിന്തയിൽ വർത്തിക്കുവാനും ഓരോ കുർബ്ബാനകളിലും യാമ നമസ്കാരങ്ങളിലും സാധിച്ചു. ഒരു ട്രോൾ വായിച്ചത് രസകരമായി തോന്നി. "ദൈവത്തോട് ചെകുത്താൻ പറഞ്ഞു: നിന്റെ ആരാധനാലയങ്ങൾ എല്ലാം ഞാൻ പൂട്ടിച്ചു. അത് കേട്ട ദൈവം പുഞ്ചിരിച്ചുകൊണ്ട് പറഞ്ഞുവത്രേ: നീ ആരാധനാലയങ്ങൾ പൂട്ടിച്ചപ്പോൾ പകരം വീടുകളെല്ലാം ഞാൻ ദേവാലയം ആക്കിയിട്ടുണ്ട്."

വിശ്വാസികൾ വി. കുമ്പസാരം നടത്താനായി മത്സരിക്കുന്ന ഒരു കാലഘട്ടത്തിലാണ് കോവിഡ് വന്ന് പിടിപെട്ടത്. നമ്മെത്തന്നെ ശോധന ചെയ്ത്

---

*മാന്നാർ മർത്തമറിയം പള്ളിയിൽ വികാരി ബഹു. വർഗീസ് ജോർജ് അച്ചന്റെ നേതൃത്വത്തിൽ യുവജനപ്രസ്ഥാനം നടത്തിയ ഓൺലൈൻ ഉപന്യാസമത്സരത്തിൽ ഒന്നാം സ്ഥാനം ലഭിച്ച ലേഖനമാണ് ഇത്.*

ദൈവതിരുമുമ്പാകെ സത്യ അനുതാപത്തിലാകാൻ അവസരമുണ്ടായിരുന്നെങ്കിലും പട്ടക്കാരനിൽനിന്നുള്ള ഒരു കൗൺസലിംഗും മൗദ്യോനൂസോ പ്രാർത്ഥനയും ഇത്തവണ ലഭ്യമായില്ല. വി. കുർബ്ബാനാനുഭവത്തിനുള്ള അവസരവും നഷ്ടപ്പെട്ടത് ഒരു വലിയ കുറവായി അനുഭവപ്പെട്ടു.

**വിവര സാങ്കേതിക വിദ്യ**

വിവര സാങ്കേതിക വിദ്യ എങ്ങനെ ക്രിയാത്മകമായി ഉപയോഗിക്കാം എന്ന് പഠിപ്പിച്ച ദിവസങ്ങളാണിവ. ആത്മീയരംഗവും വിവരസാങ്കേതിക വിദ്യയും ഒരിക്കലും ചേർന്നുപോകയില്ല എന്നാണ് നാം കരുതിയിരുന്നതെങ്കിലും പ. കാതോലിക്കാബാവായുടെയും വികാരിയച്ചന്റെയും കല്പനകൾ നാം കേട്ടത് ഈ നൂതന മാധ്യമങ്ങളിലൂടെയാണ്. എല്ലാ ആരാധനകളിലും തത്സമയം പങ്കെടുക്കുവാൻ സാധിച്ചതും ഇതു വഴിതന്നെയാണ്. ഈ സമൂഹത്തെ രക്ഷിക്കുവാൻ നാം ഈ കാലയളവിൽ വീട്ടിലിരുന്നു കുർബ്ബാന കാണണം എന്നും എന്നാൽ ഇത് ഒരു നല്ല കീഴ്‌വഴക്കമല്ല എന്നും പറയുവാൻ പ. കാതോലിക്കാബാവാ കുർബ്ബാനമദ്ധ്യേ ശ്രദ്ധിച്ചിരുന്നു.

**പീഢാനുഭവ വാരം**

ഏറെ ചിന്താക്കുഴപ്പത്തോടെയാണ് കഷ്ടാനുഭവ ആഴ്ചയിലേക്ക് പ്രവേശിച്ചത്. കൂടുതൽ സമയവും ദേവാലയത്തിൽ ചിലവഴിക്കപ്പെടേണ്ടിയിരുന്ന ആഴ്ച വീടുകളിൽ ഇരുന്ന് സ്ക്രീനിൽ നോക്കി എങ്ങനെ ആരാധനയിൽ സംബന്ധിക്കും എന്ന് ചിന്തിച്ചെങ്കിലും രാവിലെയും ഉച്ചയ്ക്കും വൈകിട്ടും വീട്ടിൽ കുടുംബമായി കുമ്പിട്ട് നമസ്കരിക്കുവാൻ ഒരു അവസരം ഇതിനു മുമ്പ് ഉണ്ടായിട്ടില്ല. വികാരിയച്ചന്റെ നിർദ്ദേശാനുസരണം വെള്ള വിരി വിരിച്ച് വിളക്ക് കത്തിച്ച് പ്രാർത്ഥനകൾ നടത്തിയത് ഏറെ അനുഗ്രഹപ്രദമായി അനുഭവപ്പെട്ടു. എന്നാൽ പെസഹായുടെ ദിവസത്തെ വി. കുർബ്ബാനാനുഭവം നടക്കാഞ്ഞത് ഒരു കുറവായി അനുഭവപ്പെട്ടു. പ. കാതോലിക്കാ ബാവായുടെ നേതൃത്വത്തിലുള്ള ഹാശാ ആഴ്ച ശുശ്രൂഷകളും ദുഃഖവെള്ളിയാഴ്ച ദിവസം യാമപ്രാർത്ഥനകൾ വീട്ടിൽനിന്ന് തന്നെ നടത്തി കുരിശുമരണം അനുസ്മരിക്കാൻ സാധിച്ചതും വെളുപ്പിന് എഴുന്നേറ്റ് ഉയിർപ്പിന്റെ പ്രഖ്യാപനം കേൾക്കുവാൻ സാധിച്ചതും ഏറെ അനുഗ്രഹപ്രദമായിരുന്നു. വീട് തന്നെ ദേവാലയം ആക്കുവാൻ സാധിച്ച അവസരങ്ങളായിരുന്നു ഇവ.

**ചില ഓർമ്മപ്പെടുത്തലുകൾ**

ഒരു കാര്യം തീർച്ച. കോവിഡ് എന്ന വൈറസിലൂടെ ദൈവം നമ്മെ ചില കാര്യങ്ങൾ ഓർമ്മിപ്പിക്കുകയാണ്. എത്ര ക്ഷണികമാണ് മനുഷ്യരുടെ ഈ ലോകജീവിതം. പല ജീവജാലങ്ങളുടെയും സ്വാതന്ത്ര്യം നാം കെടുത്തിയിട്ടുണ്ട്. കൂട്ടിലിട്ട് വളർത്തിയും പ്രകൃതിയെ നശിപ്പിച്ചും ഒക്കെ. എന്നാൽ അസ്വാതന്ത്ര്യത്തിന്റെ വേദന നാം മനസ്സിലാക്കി ഒരു മാസം കൊണ്ട്. എത്ര ആഢംബരത്തോടെയാണ് നാം വിവാഹങ്ങളും ശവസംസ്കാരം പോലും നടത്തിയിരുന്നത്. എന്നാൽ ക്രിസ്തുവിന്റെ മുമ്പാകെ ഏവരും ഒന്ന് എന്ന് ഓർമ്മിപ്പിക്കുന്നതായിരുന്നു ചൈനയിലേയും അമേരിക്കയിലേയും ശവസംസ്കാരശുശ്രൂഷകൾ. ഇവ കാലസമ്പൂർണ്ണതയിലെ വ്യവസ്ഥയ്ക്കായിക്കൊണ്ടുതന്നെ. 'സ്വർഗ്ഗത്തിലും ഭൂമിയിലും ഉള്ളത് എല്ലാം പിന്നെയും ക്രിസ്തുവിൽ ഒന്നായിച്ചേർക്കുക' (എഫെസ്യർ 1:10).

സങ്കീർത്തനക്കാരൻ പറയുന്നപോലെ കുരികിലും മീവൽ പക്ഷിയും ദൈവത്തിന്റെ പ്രാകാരങ്ങളിൽ കൂടുകൂട്ടിയിരിക്കുന്നു. അവരോട് അസൂയ തോന്നി തുടങ്ങിയിരിക്കുന്നു. "എന്റെയുള്ളം യഹോവയുടെ പ്രാകാരങ്ങളെ വാഞ്ചിച്ചു മോഹിച്ചുപോകുന്നു.... നിന്റെ ആലയത്തിൽ വസിക്കുന്നവർ ഭാഗ്യവാന്മാർ (സങ്കീ. 84:2-4) അവർ നിന്നെ നിത്യം സ്തുതിച്ചുകൊണ്ടിരിക്കും." •



# ബാലപംക്തി

ഫാ. റ്റി. പി. കുര്യൻ തളിയച്ചിറ

പ്രിയ ബാലകരേ,

അതിജീവനത്തിന്റെ പുത്തൻ ചൈതന്യവും പ്രത്യാശയും നമ്മിൽ നിക്ഷേപിച്ചുകൊണ്ട് ഉയിർപ്പു പെരുന്നാൾ കടന്നുപോയി.

ഈസ്റ്റർ ആശംസകളോടെ തുടങ്ങട്ടെ.

ലോകമെങ്ങും പടർന്നുകൊണ്ട് എല്ലാ രാജ്യങ്ങളെയും ഗ്രസിച്ചിരിക്കുന്ന കോവിഡ് '19 എന്ന മഹാമാരിയുടെ അതിഭയങ്കരമായ നാളുകളിലൂടെയാണ് നാം കടന്നുപോകുന്നത്. ലോകത്തിലെ അനന്ത സാധ്യതകളിലേക്ക് ഭ്രാന്തമായി ഓടിയിരുന്ന ലോകം ഇന്ന് ഭവനങ്ങളുടെ അടയ്ക്കപ്പെട്ട വാതിലുകൾക്കുള്ളിൽ (ക്വാറന്റീനിൽ) കഴിയുകയാണല്ലോ. ആത്മീകവും ഭൗതികവുമായ തലങ്ങളെ കൂടുതൽ ശ്രദ്ധയോടെ ഉൾക്കൊള്ളുവാൻ ഇതു നമ്മെ സഹായിക്കുമെന്ന് വിചാരിക്കുന്നു. ഈ അടയ്ക്കപ്പെട്ട കാലം അനുഗ്രഹത്തിന്റെ കാലമായി തീരട്ടെയെന്ന് പ്രാർത്ഥിക്കുന്നു.

കൊറോണ (Corona) ഒരു ലത്തീൻ പദമാണ്. 'കിരീടം' (Crown) എന്നർത്ഥം. അതിസൂക്ഷ്മമായ ഇലക്ട്രോൺ മൈക്രോസ്കോപ്പിൽ മാത്രം കാണുന്ന ഈ വൈറസിന് വേൾഡ് ഹെൽത്ത് ഓർഗനൈസേഷൻ (World Health Organization - WHO) കൊടുത്ത ചുരുക്കപ്പേരാണ് (COrona VIrus Disease - 19). ഈ വൈറസ് ഇതിനു മുമ്പ് മനുഷ്യരാശിയെ ബാധിച്ചതായി ചരിത്രമില്ല. അതുകൊണ്ടുതന്നെ പ്രതിരോധ (Resistance) മരുന്നും വാക്സിനും (Vaccine) ഇതുവരെ ആരും കണ്ടുപിടിച്ചിട്ടില്ല. ഇപ്പോൾ ഗവേഷണം നടന്നുകൊണ്ടിരിക്കുന്നു. ഗവേഷകരുടെ അദ്ധ്വാനങ്ങളെയും പരിശ്രമങ്ങളെയും ദൈവം ശക്തിപ്പെടുത്തട്ടെയെന്നും അവരുടെ അറിവുകളെ മനുഷ്യരാശിക്കുവേണ്ടി ഫലപ്രദമായി ഉപയോഗിക്കുമ്പോൾ നല്ല ആലോചനകൾ ദൈവം വൈദ്യശാസ്ത്രത്തിന് നൽകട്ടെയെന്നും നമുക്ക് പ്രാർത്ഥിക്കാം.

പ്രകൃതിയെ കാത്തു സൂക്ഷിക്കുവാൻ വേണ്ടി ഭരമേല്പിച്ച മനുഷ്യൻ (ഉല്പത്തി 2:15) പ്രകൃതിക്ക് എതിരായി ജീവിച്ചപ്പോൾ അവനെതിരെ പ്രകൃതിയുടെ മറുതലിപ്പായിട്ട് നമുക്ക് ഈ കൊറോണയെ കാണുവാൻ കഴിയണം. കോവിഡ് '19നെ ലോകാരോഗ്യസംഘടന 'ലോകമാസകലം വ്യാപിക്കുന്ന ഒരു രോഗം' എന്നാണ് വിശേഷിപ്പിച്ചിരിക്കുന്നത്. മഹാമാരി വരുമ്പോൾ ജനം തങ്ങളുടെ ദുർമാർഗ്ഗങ്ങളെ (Immoral Life) വിട്ടുതിരിഞ്ഞ് യഹോവയോട് പ്രാർത്ഥിച്ചാൽ ദേശത്തിന് സൗഖ്യമുണ്ടാകും (2 ദിവൃത്താന്തം 7:14). ആകയാൽ "എന്റെ ജനമേ വന്നു നിന്റെ അറകളിൽ കടന്നു വാതിലുകളെ അടയ്ക്ക. ക്രോധം കടന്നുപോകുവോളം അല്പനേരത്തേക്ക് ഒളിച്ചിരിക്കുക" (യെശയ്യാവ് 26:20).

കൊറോണ രോഗം ആളെ നോക്കിയല്ല ഉണ്ടാകുന്നത്. ധനത്തിന്റെ പ്രൗഢിയോ, വിദ്യാഭ്യാസത്തിന്റെ ഉന്നതിയോ, സൗന്ദര്യത്തിന്റെ അഹങ്കാരമോ, സ്ഥാനമാനങ്ങളോ ഒന്നും ഇവയ്ക്കു പരിഹാരം നൽകുന്നില്ല. ഇപ്പോൾ വിഷാദരോഗവും വർദ്ധിച്ചുവരുന്നു. പാപം മൂലവും രോഗം വരാം. പാപം മോചിച്ചു കിട്ടിയാൽ അങ്ങനെയുള്ള രോഗം നീങ്ങിപ്പോകും. എല്ലാ രോഗങ്ങളും പാപപ്രവൃത്തി മൂലമാണെന്ന് കരുതുവാനും പാടില്ല. ഒരുവന്റെ ഭൂതകാല ജീവിതത്തിലെ ദോഷകരമായ ജീവിതം രോഗകാരണമായി വന്നേക്കാം. അതായത് ശരീരത്തിലല്ല, ആത്മാവിലത്രേ അവന്റെ രോഗം!

മനുഷ്യന്റെ പാപചിന്തമൂലം അവൻ ലോകത്തിൽ ദുരന്തമാണ് വരുത്തിവയ്ക്കുന്നത്. മനുഷ്യസ്വഭാവത്തിൽ ഒരു വക്രത(Crookedness)യുണ്ട്. ദൈവം എന്ന സത്യകേന്ദ്രം വിട്ട് സ്വയം കേന്ദ്രമാക്കി ജീവിക്കുവാനുള്ള താല്പര്യമാണിത്. മനുഷ്യരിൽ നന്മയില്ലെന്നല്ല, മനുഷ്യനന്മകളെല്ലാം സ്വയം നീതീകരണം നിമിത്തം വികലമാകുന്നുവെന്നു മാത്രം.

പ്രകൃതിയോട് നാം കാണിക്കുന്ന ക്രൂരമായ ചൂഷണത്വരയും അക്രമണ മനോഭാവവും സ്വാർത്ഥതയും പൂർണ്ണമായും മാറ്റണം. നീതിയിലും സത്യത്തിലും സമത്വത്തിലും പരിസ്ഥിതി സൗഹൃദത്തിലും അടിയുറച്ച ഒരു ജീവിതക്രമവും ജീവിതശൈലിയും ഉണ്ടാകണം. ജൈവമണ്ഡലത്തെ

സന്തുലിതവും സ്വസ്ഥവുമാക്കി, ഈ ഭൂമി എല്ലാ സൃഷ്ടിക്കുമുള്ളതാണ് എന്ന ബോധത്തോടെ പാരിസ്ഥിതികമായ വിനയത്തോടെ (Ecological Humility)ഈ ലോകത്തിൽ നാം ജീവിക്കണം.

കൊറോണ കാലത്ത് പുതിയ പല പാഠങ്ങളും നാം പഠിച്ചു. ആർഭാടം ഒട്ടുമില്ലാതെ വളരെ ലളിതമായി വിവാഹം, ശവസംസ്കാരം, പെരുന്നാളുകൾ മുതലായവ നടത്താമെന്ന് നാം പഠിച്ചില്ലേ? ദൈവംതമ്പുരാൻ നമുക്ക് ദാനമായി നൽകിയിരിക്കുന്ന ഭൂമിയെയും പ്രകൃതിയെയും നന്ദിയോടെ സ്വാർത്ഥതയില്ലാതെ ഉപയോഗിക്കാമെന്നും നാം പഠിച്ചില്ലേ?

നാം നമ്മുടെ ജീവിതത്തിൽ വന്നുപോയ വീഴ്ചകളെ ഓർത്ത് പശ്ചാത്തപിക്കണം. കണ്ണീരോടെ ആത്മാർത്ഥമായി പ്രാർത്ഥിക്കണം. ജീവിതവിശുദ്ധിയോടെ ദൈവകരങ്ങളിൽ സമർപ്പിച്ച് ജീവിക്കണം. ലാളിത്യത്തിന് ഊന്നൽ നൽകിയുള്ളതായിരിക്കണം നമ്മുടെ ജീവിതം. രോഗം ബാധിച്ച് സ്വദേശത്തും വിദേശത്തുമായി കഴിയുന്നവരെയും അവരുടെയിടയിൽ സൗഖ്യദായക ശുശ്രൂഷ (Healing Ministry) ചെയ്യുന്നവരെയും ഈ രോഗത്താൽ മരണപ്പെട്ടവരുടെ വേർപാടിൽ ദുഃഖമനുഭവിക്കുന്നവരെയും ഭരണകർത്താക്കളെയും ദൈവസന്നിധിയിൽ സമർപ്പിച്ച് പ്രാർത്ഥിക്കുന്നു. ആശ്വാസപ്രദനായ കർത്താവ് അവരെ എല്ലാവരെയും ആശ്വസിപ്പിക്കുകയും സുഖപ്പെടുത്തുകയും കാത്തുസൂക്ഷിക്കുകയും ചെയ്യട്ടെ. നന്മകൾ നേർന്നുകൊണ്ട്,

വളരെ സ്നേഹത്തോടെ,

**കുര്യനച്ചൻ**

കവിത

# എന്റെ ദേവാലയം



**ആഷ്ലി അന്ന വി.**

*ചേപ്പാട് സെന്റ് ജോർജ് വലിയപള്ളി*

**ലോ**കത്തെ ദുരിതത്തിൽ ആക്കിയ വ്യാധി
വേഗത്തിൽ എത്തി നമ്മുടെ ദേശത്തും.

ഇന്നീ ഭവിച്ചത് നാടിന്റെ ശാപമോ
ഇന്നീ ഭവിച്ചത് നമ്മുടെ പാപമോ.

ദേശത്തിൻ നന്മയ്ക്കായി അടച്ചിട്ട പള്ളിയെ
ഓർത്തു ഞാൻ കഴിയുന്നു ഓരോ ദിനങ്ങളും

കൂട്ടിലടച്ചോരോ കിളികളെപ്പോലെ നാം
വീട്ടിലിരുന്നു കഴിയുന്ന നാളുകൾ.

ബാല്യത്തിൽ ഏറ്റൊരു മാമോദീസയും
പള്ളിയിൽ പഠിച്ചോരോ വേദപാഠങ്ങളും

മുതിർന്നവർ ഉരുവിട്ട വചനമാം പാഠങ്ങൾ
വെളിച്ചമായി നയിക്കട്ടെ ജീവിതപാതയിൽ

ഞാൻ കണ്ട കുർബ്ബാന ഞാൻ കേട്ട മണിനാദം
എന്നും മുഴങ്ങട്ടെ നമ്മുടെ പള്ളിയിൽ

കാസായും പീലാസായും വാഴ്ത്തിയ കരങ്ങളാൽ
കൈമുത്താൻ പറ്റാതെ നീറുന്നു എൻ മനം

ഇടറാതെ പതറാതെ ചെറുക്കണം നാം
കൊറോണയെന്ന മഹാമാരിയെ

ഒരുമിക്കാം നമുക്കിനി നമ്മുടെ പള്ളിയിൽ
കൈകൂപ്പി നിന്നുയെൻ ഈശനെ വാഴ്ത്തുവാൻ

Our Alumni



# ഒരു ഒന്നാം ക്ലാസ്സുകാരൻ

**ബേബി കെ. മാണി**

## തുടക്കം

അന്ന് ദേവലോകം കാതോലിക്കേറ്റ് സൺഡേ സ്കൂളിൽ എട്ടാം ക്ലാസ്സുവരെ മാത്രമേ ഉണ്ടായിരുന്നുള്ളൂ. 1968ൽ പഠനം പൂർത്തിയാക്കി. 1969ൽ സൺഡേസ്കൂൾ അദ്ധ്യാപകനായി - ഏറ്റവും ജൂണിയറായ എനിക്ക് ഒന്നാം ക്ലാസ്സ് പഠിപ്പിക്കുവാൻ അവസരമായി. ബസേലിയോസ് കോളേജിലെ പ്രൊഫസറായ മാണി സാറിന്റെ മകൾ കല്പന മാണി മുതൽ പേർ ആയിരുന്നു എന്റെ ആദ്യ വിദ്യാർത്ഥികൾ. പള്ളിയുടെ ഇടത്തെ മദ്ബഹയുടെ താഴെ നിലത്തിരുന്നായിരുന്നു ക്ലാസ്സ് എടുത്തിരുന്നത്.

പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവാ മുതൽ ഇന്നു വരെയുള്ള എല്ലാ പിതാക്കന്മാരുടെയും അനുഗ്രഹത്തോടെയുള്ള നീണ്ട 50 വർഷങ്ങൾ.

ഇതിനിടെ എത്ര പേർ കടന്നുവന്നു. എത്ര പേർ മടങ്ങിപ്പോയി. സ്ഥിരമായി ഞങ്ങൾ മൂന്നു പേർ ഹെഡ്മാസ്റ്റർ ബാബു സാർ, തങ്കച്ചൻ സാർ, പിന്നെ ഞാനും.

## ലാപ്ടോപ്പ്

ബൈബിൾ കഥകൾ കണ്ടു പഠിപ്പിക്കുന്നതിനാണ് ലാപ്ടോപ്പ് വാങ്ങിയത്.

ആദാമിന്റെയും ഹവ്വയുടെയും ഏദൻതോട്ടത്തിന്റെയും പിശാചിന്റെ വരവും സംസാരവുമെല്ലാം കണ്ടു പഠിച്ചപ്പോൾ കുട്ടികൾക്ക് കൂടുതൽ ഉത്സാഹം - ക്ലാസ്സ്, മുറിയിൽനിന്നും മരച്ചുവട്ടിലേക്ക് മാറ്റുകയും ചെയ്തു.

കഥയെല്ലാം കണ്ടുകഴിഞ്ഞ് കുട്ടികളിൽ ഒരുവന്റെ കമന്റ് "ദൈവം, ആദാം, ഹവ്വ, പാമ്പ് എല്ലാവരും ഇംഗ്ലീഷിലാണ് സംസാരിക്കുന്നത്."

രണ്ടാം പീരിയഡിൽ ബുക്കിലെ ചിത്രങ്ങൾ കളർ ചെയ്യിപ്പിക്കുന്നതിലൂടെ കഥകൾ ഒന്നുകൂടി അവരുടെ മനസ്സിൽ ആഴത്തിൽ പതിപ്പിക്കുന്നു.

ഒ.വി.ബി.എസ്. കാലഘട്ടങ്ങളിൽ കാറിൽ കുട്ടികളുമായി രണ്ടു കി. മീ. അകലെയുള്ള കൊല്ലാടു പാലം വരെ ചെറിയ ടൂർ - സഹ അദ്ധ്യാപികയും കുട്ടികളുമായി ഒ.വി.ബി.എസ്. ഗാനങ്ങൾ വണ്ടിയിൽ ഇട്ട് ചെറിയൊരു സവാരി. പഠിച്ച പാട്ടുകൾ അവർ കൈയ്യടിച്ച് പാടുന്നു. ആഹ്ലാദിക്കുന്നു.

പുള്ളിപ്പടവിലെ മനോജ് വീട്ടിൽ ഇരുന്ന് പാടി - "ബട്ടർ പുകഴ്ച" വല്യമ്മ തിരുത്തി, മോനെ ഭക്തർ പുകഴ്ചയാണ്. മോൻ പറഞ്ഞു അല്ല, ബേബി കെ. മാണി സാർ അങ്ങനെയാണ് പഠിപ്പിച്ചത്. ചുരുക്കിപ്പറഞ്ഞാൽ കുട്ടികൾക്ക് ഞാനാണ് എല്ലാം. ഞാൻ പറയുന്നതാണ് വേദവാക്യം.

നോഹയുടെ കഥ പഠിപ്പിക്കുമ്പോഴാണ് വീട്ടിലെ രഹസ്യം ഞാൻ അടർത്തിയെടുക്കുന്നത്. നോഹയും കുടുംബവും കഴിച്ച് ബാക്കിയുള്ളവർ മദ്യപന്മാരാണ് എന്ന് പഠിപ്പിച്ചു കഴിഞ്ഞ് ഒരു ചോദ്യം. നിങ്ങളുടെ വീട്ടിൽ പപ്പാ മദ്യപിക്കുമോ? (നോഹ മദ്യപിച്ച കാര്യം ആ കുഞ്ഞുങ്ങളോട് അന്നു ഞാൻ പറഞ്ഞില്ല.)

കുട്ടികൾ അവരുടെ നിഷ്കളങ്കമായ രീതിയിൽ പറയും - സാറെ എന്റെ അപ്പ രാത്രിയിൽ അല്പം വെള്ളമടിക്കും.

---

*ദേവലോകം കാതോലിക്കേറ്റ് സൺഡേസ്കൂളിൽ അമ്പതു വർഷമായി ഒന്നാം ക്ലാസ്സിൽ പഠിപ്പിക്കുന്ന അദ്ധ്യാപകനാണ് ശ്രീ. ബേബി കെ. മാണി*

വീട്ടുവിശേഷങ്ങൾ കുട്ടികൾ അവരുടെ ആദ്യ അദ്ധ്യാപകനോടല്ലാതെ വേറെ ആരോടാണ് പറയുക.

## രണ്ടാം തലമുറ

ആദ്യകാല വിദ്യാർത്ഥികളുടെ മക്കളെയാണല്ലോ ഇപ്പോൾ പഠിപ്പിക്കുന്നത്. അതിന്റെ ഒരു സന്തോഷം – മാതാപിതാക്കളുടെ സപ്പോർട്ട്, ബഹുമാനം നന്നായി ലഭിക്കുന്നു.

സൺഡേസ്കൂൾ കലാപരിപാടിയിൽ വേഷം കെട്ടിച്ച കുട്ടികൾ ഭാവിയിൽ അതായി മാറുന്നത് അഭിമാനം കൂടിയാണ്.

ഉദാ: മാത്യു കോശി അച്ചനെ നാടകത്തിൽ അച്ചനായി വേഷം കെട്ടിച്ചത്. കോട്ടയം കളക്ടർ മത്തായി സാറിന്റെ മകനെ ഡോക്ടറാക്കിയത്. പെൺകുട്ടികൾ പലരെയും നേഴ്സായി വേഷം കെട്ടിച്ചത്.

ക്രിസ്തുമസ്സിന് ചുങ്കത്തുനിന്നുള്ള ചില കുട്ടികളെ സ്ഥിരമായി ആട്ടിടയന്മാരാക്കിയിരുന്നു. കൂടുതലൊന്നും പറയാനുമില്ല. ഒരു ബനിയനും ലുങ്കിയും തോർത്തുമുണ്ടെങ്കിൽ ആട്ടിടയനു ധാരാളം. ഒരിക്കൽ അവരുടെ ഒരു പിതാവ് ചോദിച്ചു "സാറെ മക്കൾക്ക് എന്നാണ് ആട്ടിടയന്മാരിൽനിന്ന് ഒരു മോചനം."

ദേവലോകം അരമനയുടെ സമീപത്തുകൂടിയാണല്ലോ കൊടൂരാറ് ഒഴുകുന്നത്. കുട്ടികൾക്ക് എല്ലാം ആ സ്ഥലം സുപരിചിതവുമാണ്.

ഹോശാനാ ഞായറാഴ്ച കുരുത്തോലയുമായി നാം എല്ലാവരും വള്ളത്തിൽ കൊടൂരാറ്റിലൂടെ പോകുന്നു – പെട്ടെന്ന് വള്ളം മുങ്ങുന്നു എന്നു വിചാരിക്കുക. നാം എന്തായിരിക്കും വിളിച്ചു കരയുക?

പേടിച്ച മുഖവുമായി കുട്ടികൾ പറയും 'കർത്താവേ ഞങ്ങളെ രക്ഷിക്കേണമേ'

അപ്പോൾ ഹോശന്നാ എന്ന വാക്കിന്റെ അർത്ഥം.

കുട്ടികൾ എല്ലാവരുംകൂടി പറയും ഹോശന്നാ – 'കർത്താവേ ഞങ്ങളെ രക്ഷിക്കേണമേ'

ഈ രീതിയിലാണ് ഞാൻ പഠിപ്പിക്കുന്നത്. ഒരിക്കലും മറക്കാതിരിക്കാൻ ഒരു മാർഗ്ഗം.

## Whatsapp

ദേവലോകം സൺഡേസ്കൂൾ അദ്ധ്യാപകരുടെ ഗ്രൂപ്പ് കൂടാതെ ഒന്നാം ക്ലാസ്സിലെ കുട്ടികളുടെ പേരന്റ്സിന്റെ ഒരു ഗ്രൂപ്പ് ആരംഭിച്ചിട്ടുള്ളതിനാൽ ഓരോ ദിവസത്തെയും ഫോട്ടോകളും വീഡിയോസും പേരന്റ്സിന് അയച്ചുകൊടുക്കും. സൺഡേസ്കൂളിലെ അന്നന്നത്തെ പഠനത്തെപ്പറ്റി മാതാപിതാക്കൾക്ക് അറിവ് നൽകുന്നതിനും ക്ലാസ്സിൽ കുട്ടികൾക്കുള്ള ബോറിംഗ് മാറ്റുന്നതിനും ഇത് ഉപകരിക്കുന്നു.

അതു കൂടാതെ കുട്ടികളെ സംബന്ധിച്ചുള്ള വിവരങ്ങളും ഇതുവഴി അറിയാൻ സാധിക്കുന്നു. ആബ്സന്റ് ആകുന്ന കുട്ടികളെപ്പറ്റിയുള്ള അന്വേഷണവും മറ്റും വാട്ട്സ്ആപ്പിലൂടെ പ്രയോജനപ്പെടുത്തുന്നു. സർക്കാർ ഉദ്യോഗസ്ഥനായ എനിക്ക് കോട്ടയത്തുനിന്നും വയനാട്ടിലേക്ക സ്ഥലം മാറ്റമായി എന്ന ഓർഡർ വന്ന സമയത്ത് ജനറൽ ക്ലാസ്സിൽ ഞാനിത് കുട്ടികളോട് പറഞ്ഞു. ഇനി വല്ലപ്പോഴും മാത്രമേ എനിക്ക് സൺഡേസ്കൂളിൽ വരാൻ കഴിയൂ – അല്ലെങ്കിൽ നിങ്ങൾ പ്രാർത്ഥിക്ക്.

അവർ നിറകണ്ണുകളോടെ പ്രാർത്ഥിച്ചു. അതിശയം എന്നു പറയട്ടെ. പിറ്റേ ആഴ്ചയിൽ ആ ഓർഡർ ക്യാൻസൽ ചെയ്തു. പുതിയ ഓർഡർ – കോട്ടയത്തു തന്നെ – (സി. ഒ. ജോർജ് അച്ചനോട് നന്ദിയുണ്ട്. രാഷ്ട്രീയമായി ഇതിൽ ഇടപെട്ടതിന്)

ഒ.വി.ബി.എസിന് ക്യാമ്പിൽ പാട്ടു പഠിപ്പിക്കുവാൻ അവസരം കിട്ടുമ്പോൾ സ്വയം പരിചയപ്പെടുത്താൻ ഞാനിഷ്ടപ്പെടുന്നത് ഇങ്ങനെയാണ്. "ഞാൻ ബേബി കെ. മാണി, ദേവലോകം കാതോലിക്കേറ്റ് സൺഡേസ്കൂളിലെ ഒന്നാം ക്ലാസ്സിലെ അദ്ധ്യാപകൻ."

•

**ORTHODOX SYRIAN SUNDAY SCHOOL ASSOCIATION OF THE EAST**

## DIRECTORS

| | | |
|---|---|---|
| **Thiruvananthapuram** | Sri. K.V. Thomas | Ph. 0471 2316794<br>Mob. 9447695126, 9495628646 |
| **Kollam** | Sri. Binu G. Varghese | Mob. 9961802977 |
| **Kottarakkara-Punalur** | Sri. Saji P. John | Mob. 9447557955 |
| **Adoor-Kadampanad** | Sri. G. Thomas | Mob. 9446709018 |
| **Mavelikkara** | Sri. Roy Samuel | Mob. 9495478045 |
| **Chengannur** | Sri. Jacob Oommen | Mob. 9447321689 |
| **Thumpamon** | Prof. Babu Varghese | Ph. 0468 2230635,<br>Mob. 9447593626 |
| **Nilackal** | Sri. Jose K. Abraham | Mob. 9447964389 |
| **Niranam** | Sri. Aby Philip | Mob. 9495052595 |
| **Kottayam** | Sri. Vinod M. Zachariah | Mob. 9496224022 |
| **Kottayam Central** | Sri. Jacob Philip | Mob. 9447150470 |
| **Idukki** | Sri. C.K. Jacob | Ph. 04868 272346 |
| **Kandanadu West** | Rev. Fr. Jose Thomas | Ph. 0485 2241131,<br>Mob. 9447231131, 9562033755 |
| **Kandanadu East** | Fr. Mathews Kanjirampara | Mob. 9496245515 |
| **Angamali** | Sri. Babu Varghese | Mob. 9447608484 |
| **Kochi** | Sri. K.V. Kuriakose | Mob. 9447146792 |
| **Trissur** | Sri. Jean V. Kuriakose | |
| **Kunnamkulam** | Sri. K.C. Laughson | Mob. 9497624407 |
| **Malabar** | Sri. M.K. Mathew | Mob. 9495914638 |
| **Sulthan Bathery** | Sri. M.J. Mathai | Mob. 9446253732 |
| **Brahmavar** | | |
| **U.K.-Europe** | | |

## DISTRICT INSPECTORS

| | | |
|---|---|---|
| **Thiruvananthapuram** | | |
| Kulashekharam | Sri. John Benadict | Mob. 9486955057 |
| Thiruvananthapuram | Sri. Abraham Thomas | |
| | Smt. Mariyakkutty Yohannan | Mob. 9745639033 |
| Chathannur | Smt. Suja Biji | Mob. 7736184855 |
| Aayoor | Sri. Jacob P. Abraham | Mob. 9447332309 |
| Anchal | Smt. Biji Abhilash | Mob. 9995884668 |
| Kulathuppuzha | Sri. Job Chacko | 9446108906 |
| **Kollam** | | |
| Kallada | Sri. P.K. Sabu | Mob. 999947448285 |
| Kollam | Sri. L. Jose | Mob. 9946635181 |
| Kundara | Smt. Shyni John Panicker | Mob. 9946321151 |
| Nallila | Sri. Johnson Kunjukunju | Mob. 9946028237 |
| Puthoor | Sri George Thomas Nellippillil | Mob. 9446174649 |
| Thevalakkara | Sri K.C. John | Mob. 9446527436 |
| Thalavoor | Sri T.C. Babukutty | Mob. 9446851646 |
| **KOTTARAKKARA-PUNALUR** | | |
| **Adoor-Kadampanadu** | | |
| Adoor | Sri Shaji John | |
| Parakkodu | Sri Jacob John | Mob. 9847096329 |

| | | |
|---|---|---|
| Pathanapuram | Dr. Santhosh G. Thomas | Mob. 9387499100 |
| Kadampanadu | Sri Alex Daniel | |
| Enathu | Sri L. Geevarghese | Mob. 9446110717 |
| **Mavelikkara** | Sri. Mathew Yohannan | Mob. 9947144810 |
| Mavelikara North | | Mob. 9447102637 |
| Kattanam | Sri. Babukutty B. | Mob. 9656304367, 0479 2358372 |
| Kayamkulam | Sri. Thomas Varghese | Mob. 9446138920 |
| Karthikapally | Sri. Manoj Peter | Mob. 8281809029 |
| **Chengannur** | | |
| Chengannur | Dr. Manoj Chacko | Mob. 9447310099 |
| Edavancadu | Sri Saji Pattarumadam | Mob. 9446114346 |
| Pandalam | Sri Abraham Mathew | Mob. 9446190868 |
| Puthencavu | Sri Siby Mathai | Mob. 9495506830 |
| Umayattukara | Sri Thomas V. John | Mob. 9946664692 |
| **Thumpamon** | | |
| Konni | Sri. V.S. Jose | Ph. 0468 2333155 Mob. 9633852945 |
| Kozhencherry | Smt. Saramma Thomas | Mob. 9544266940 |
| Makkamkunnu | Sri. Babu K. Varghese | Ph. 0468 2320267 Mob. 9497328466 |
| Omalloor | Sri. Pramod Mathew | Mob. 9497816294 |
| Thannithode | Sri. Sibi Soman | Mob. 9496327448 |
| Thumpamon | Sri. Linu Joshua | Mob. 9447801733 |
| Vakayar | Sri. Varghese George | Ph. 0468 2268425 Mob. 9446708568 |
| **Nilackal** | | |
| Ayiroor | Sri. K.J. Eapen | |
| Vayalathala | Sri Paul Thomas | |
| Ranni | Sri Sujith Skariah Varghese | |
| Nilackal | Sri Ranjith Raju | |
| Kanakappalam | Smt. Anilal K.V. | |
| **Niranam** | | |
| Chennithala | Sri Soju Paul | Mob. 9745396682 |
| Parumala | Smt. Jessy Alex | Mob. 9947735858 |
| Niranam | Sri K.K. Samkutty | Mob. 9495236521 |
| Thalavady | Sri Babuji Jacob | Mob. 9497107866 |
| Thiruvalla West | Sri Juby Peediyekkal | Mob. 9495837117 |
| Thiruvalla East | Sri. Riby Reji | Mob. 9744111780 |
| Kaviyoor | Smt. Leena Saji Jacob | Mob. 9447121069 |
| Kallooppa | Sri. Mathew John | Mob. 9495204627 |
| Chengaroor | Sri. Aby Thomas | Mob. 9645616626 |
| Mallappally | Sri. Mathew Varghese | Mob. 9495749857 |
| Vennikkulam | Sri. Thomas Eapen | Mob. 9446446119 |
| **Kottayam** | | |
| Pampady | Sri Abraham John | Mob. 9446820099 |
| Vakathanam | Sri Jijo Varghese | Mob. 9995455518 |
| Mundakayam | Smt. Mariamma Abraham | Mob. 9745153144, 9745073144 |
| Puthuppally | Sri C.I. Kozhy | Mob. 9446505774 |
| Kurichy | Sri Ajith Mathew V.K. | Mob. 8848383853 |
| Kottayam | Sri Aliyas Abraham | Mob. 9846156943 |
| Manarcadu | Sri Tony Stephen Varghese | Mob. 9744887072 |
| Vazhoor | Sri Baby Kuriakose | Mob. 9446861313 |

| | | |
|---|---|---|
| **Kottayam Central** | | |
| Kottayam East | Adv. Thomas Rajan | |
| Kottayam West | Sri. Binu M. Issac | |
| **Idukki** | | |
| Thekkady | Sri. Philip Kuriakose | Mob. 9447827673 |
| Nettithozhu | Sri. P.S. Abraham | Mob. 9447824740 |
| Kattappana | Sri. Jacob Kurian | Mob. 9447195697 |
| Elappara | Sri. Vinu Joseph | Mob. 9447980868 |
| **Kandanadu West** | | |
| Kolencherry | Sri. C.J. Jacob | Mob. 9745041044 |
| Pampakkuda | Sri. Shibu K. Cherian | Mob. 9446889870 |
| Mulakkulam | Sri. Baby Varghese | Mob. 9447193920 |
| Piravom | Sri. C.S. Babu | Mob. 9446138570 |
| **Kandanadu East** | | |
| Mamalassery | Sri. M.V. Paulose | Mob. 9446027307 |
| Moovattupuzha | | |
| Idukki | | |
| **Angamali** | | |
| Moonnar | | |
| Pothanikkad | | |
| Kuruppampadi | | |
| Kunnakkurudi | | |
| Aluva | | |
| **Kochi** | | |
| Chuvannamannu | Sri K.S. Varghese | Mob. 8281941011 |
| Trissur | Sri Melvin Thomas | |
| Ernakulam | Sri M.C. Paulose (Dalas Cherian) | Mob. 9446519423 |
| Mulamthuruthy | Sri Raijo Grigary Mathew | |
| **TRISSUR** | | |
| **Kunnamkulam** | | |
| Aarthat | Sri. P. K. Suresh Kumar | Mob. 9847264296 |
| Chelakkara-Vadakkancherry | Sri. Harison K. P. | |
| Kunnamkulam | Smt. Ally Thampy | Mob. 9387467267 |
| Pazhanji | Sri. Sunny P. C. | Mob. 9846025836 |
| **Malabar** | | |
| Nilambur | Sri. Biju V.K. | Mob. 9497808817, 9745678009 |
| Perinthalmanna | Sri. Saji V.S. | Mob. 9447948441 |
| Kozhikkode | Sri. Binu Abraham | Mob. 8281940098 |
| Attappady | Smt. Leyamma Baby | Mob. 8156895060 |
| Palakkad | Sri. P.C. Abraham | Mob. 9495448256 |
| Kannur | Smt. Dhanya Peter | Mob. 9400665195 |
| **Sulthan Bathery** | | |
| Kiliyantara | Sri Biju Skaria | Mob. 9446318656 |
| Kelakom | Sri Johny A.D. | Mob. 9446835114 |
| Mananthavady | Sri V.M. Varghese | Mob. 9562879319 |
| Meenangady | Smt. Lucy Mathai | Mob. 9745737694 |
| Bathery | Sri Vibin M.C. | Mob. 9747317779 |
| **Brahmavar** | | |
| **U.K.-Europe** | | |

Circular No. 5/Gen/2020


## ഓർത്തഡോക്സ് സിറിയൻ സൺഡേസ്കൂൾ അസോസിയേഷൻ

**ദേവലോകം, കോട്ടയം – 686 004**

**Ph: 0481 2572890, website: ossae.org, e-mail: dgossae@gmail.com**
**for online classes: ossaebodhanam.org**


# വിജ്ഞാപനം

ബഹു. വൈദീകർ / ഡയറക്ടർമാർ / സെക്രട്ടറിമാർ / ഡിസ്ട്രിക്ട് ഇൻസ്പെക്ടർമാർ / സെക്രട്ടറിമാർ / അധ്യാപകർ,

പരി. ബാവാതിരുമേനിയുടെ No. 125/2020 കല്പനപ്രകാരം 2020 ഓഗസ്റ്റ് 9 ന് സൺഡേസ്കൂൾ ദിനമായി ആചരിക്കണം. കോവിഡ്–19 പശ്ചാത്തലത്തിൽ ദേവാലയങ്ങൾ പൂർണമായും തുറന്നു പ്രവർത്തിക്കുവാൻ നമുക്കു സാധിക്കുന്നില്ലല്ലോ. അതുകൊണ്ട് സൺഡേസ്കൂൾ ദിനത്തോടനുബന്ധിച്ച് താഴെപ്പറയുന്ന ക്രമീകരണങ്ങൾ ശ്രദ്ധിക്കുക. (കോവിഡ്–19 ന്റെ സാഹചര്യത്തിൽ ഏതെങ്കിൽ പ്രദേശത്ത് ലോക്ക് ഡൗൺ പ്രഖ്യാപിച്ചാൽ ഭദ്രാസന വൈസ് പ്രസിഡന്റിന്റെ ആലോചനയോടുകൂടി ഓഗസ്റ്റ് 9 എന്ന ദിവസത്തിനു പകരം മറ്റൊരു സമയം ഭദ്രാസന ഡയറക്ടർ ക്രമീകരിക്കുകയും ഡിസ്ട്രിക്ട് ഭാരവാഹികളെ അറിയിക്കുകയും ചെയ്യണം.)

1. 2020 ഓഗസ്റ്റ് 9 ന് വി. കുർബാനയ്ക്കു സൺഡേസ്കൂൾ അധ്യാപകർ പങ്കെടുക്കുകയും സൺഡേസ്കൂൾ പ്രാർത്ഥന നിർവഹിക്കുകയും ചെയ്യണം.
2. 2020 ഓഗസ്റ്റ് 9 ന് ഓരോ ക്ലാസ്സിന്റെയും ചുമതലയുള്ള അധ്യാപകർ അതതു ക്ലാസ്സിലെ വിദ്യാർത്ഥികളുടെ ഭവനം സന്ദർശിക്കണം. ഒരു സംഘത്തിൽ രണ്ടിലധികം അധ്യാപകർ വരാതിരിക്കുവാൻ ശ്രദ്ധിക്കുക. സർക്കാർ അനുശാസിക്കുന്ന നിബന്ധനകൾ പാലിച്ചുകൊണ്ടുവേണം സന്ദർശനം നടത്തേണ്ടത്.

ഒ.എസ്.എസ്.എ.ഇ.യുടെ ഓൺലൈൻ ക്ലാസ്സുകൾ ഭംഗിയായി നിർവഹിക്കുന്നതിനെക്കുറിച്ചും ഈ വർഷത്തെ പ്രത്യേക സാഹചര്യങ്ങളും വാർഷികപ്പരീക്ഷ നടത്തിപ്പു രീതികളും മാതാപിതാക്കളെ ബോധ്യപ്പെടുത്തണം. ഈ സർക്കുലറിന്റെ അവസാനം കൊടുത്തിരിക്കുന്ന പ്രാർത്ഥന, ഭവനങ്ങളിൽ നിർവഹിക്കണം. സാമ്പത്തിക ബുദ്ധിമുട്ടില്ലാത്ത ഭവനങ്ങളിൽനിന്ന് OSSAE കവർപിരിവ് സ്വീകരിക്കുക.

## വാർഷികപ്പരീക്ഷ സംബന്ധിച്ച ക്രമീകരണം

പുതുതായി ചുമതല ഏറ്റെടുത്ത സൺഡേസ്കൂൾ ഡയറക്ടർമാരുടെയും ഇൻസ്പെക്ടർമാരുടെയും മറ്റു ഭാരവാഹികളുടെയും മേൽനോട്ടത്തിൽ സൺഡേസ്കൂൾ ഓൺലൈൻ ക്ലാസ്സുകൾ എല്ലാ യൂണിറ്റുകളിലും ഭംഗിയായി നടക്കുന്നു എന്നു പ്രതീക്ഷിക്കുന്നു. ossaebodhanam.org എന്ന വെബ്സൈറ്റിൽകൂടി എല്ലാ ക്ലാസ്സുകളിലെയും എല്ലാ പാഠങ്ങളുടെയും online ക്ലാസ്സുകൾ ലഭ്യമാക്കുവാനാണ് ലക്ഷ്യമിട്ടിരിക്കുന്നത്. എല്ലാ അധ്യാപകരും അതു ഫലപ്രദമായി ഉപയോഗിക്കുക.

ഇന്നത്തെ പ്രത്യേക സാഹചര്യത്തിൽ വാർഷികപ്പരീക്ഷയ്ക്കു പാഠഭാഗങ്ങളുടെ വ്യാപ്തി കുറയ്ക്കണമെന്ന് അധ്യാപകരും രക്ഷിതാക്കളും ആവശ്യപ്പെടുന്ന പശ്ചാത്തലത്തിൽ താഴെപ്പറയുന്ന പാഠങ്ങൾ വാർഷികപരീക്ഷയിൽനിന്നും ഒഴിവാക്കി ക്രമീകരിച്ചിട്ടുണ്ട്. എന്നാൽ online ക്ലാസ്സുകൾ ക്രമീകരിക്കുമ്പോൾ കുട്ടികൾ എല്ലാ പാഠങ്ങളും പഠിക്കുന്നു എന്ന് ഉറപ്പാക്കണം.

5 മുതൽ 9 വരെയുള്ള ക്ലാസ്സുകളിലെ മത്സരപ്പരീക്ഷകൾക്ക് ഈ ക്രമീകരണം ബാധകമായിരിക്കുകയില്ല എന്നും അറിയിക്കട്ടെ.

2020 അധ്യയന വർഷം ഒഴിവാക്കിയിരിക്കുന്ന OSSAE പാഠഭാഗങ്ങൾ

| | | | |
|---|---|---|---|
| Class XII | | Unit V | ക്രിസ്തീയ വിദ്യാഭ്യാസം. |
| Class XI | | Unit VI | മനുഷ്യാവകാശങ്ങൾ |
| | | Unit VII | വിവിധ തത്വസംഹിതകളോടുള്ള ക്രിസ്തീയ സമീപനം. |
| Class X | Volume II | Unit IV | Chapters 16, 17 നവീകരണപ്രസ്ഥാനം,<br>സഭാവ്യാപനം ആഗോളതലത്തിൽ |
| | | Unit VII | Chapters 26, 27 പൗലോസ് മാർ ഗ്രീഗോറിയോസ്<br>മെത്രാപ്പോലീത്താ,<br>ഫാ. ഡോ. വി.സി. സാമുവൽ |
| | | Unit VIII | നല്ല ശീലങ്ങൾ. മുഴുവനായും |

ഉപപാഠ ഭാഗത്തുനിന്നുള്ള ചോദ്യങ്ങൾക്ക് Choice ഉണ്ടായിരിക്കും.

| | | | |
|---|---|---|---|
| Class IX | | Unit II | Chapter 11 & 12 സന്ധ്യാനമസ്കാരത്തിലെ ലുത്തിനിയ,<br>പ്രഭാതത്തിലെ ലുത്തിനിയ |
| | | Unit IV | എന്റെ സഭ. മുഴുവനായും |
| | | Unit VIII | Chapters 28 & 30 നാമും കർഷകർ,<br>കൗമാരം ജീവിതത്തിന്റെ പൂക്കാലം |
| Class VIII | | Unit IV | Chapters 18 & 19 മലങ്കരസ   ഒൻപതാം നൂറ്റാണ്ടുവരെ,<br>മലങ്കരസഭ പത്താം നൂറ്റാണ്ടുവരെ |
| | | Unit VII | Chapters 26 & 27<br>പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യയോസ് I<br>പുലിക്കോട്ടിൽ ജോസഫ് II |
| | Unit VIII | നല്ല ശീലങ്ങൾ. മുഴുവനായും | |
| Class VII | Unit IV | എന്റെ സഭ. മുഴുവനായും | |
| | Unit VII | Chapters 23, 24 & 25 നിസ്സായിലെ മാർ ഗ്രീഗോറിയോസ്,<br>സമ്പൂർണ ആരോഗ്യപരിപാലനം,<br>പ്രകൃതിസ്നേഹം | |
| Class VI | Unit IV | Chapter 16 സഭയും സമൂഹവും ആദിമനൂറ്റാണ്ടിൽ | |
| | Unit VII | Chapter 23 വി. പക്കോമിയോസ് | |
| | Unit VIII | നല്ല ശീലങ്ങൾ. മുഴുവനായും | |
| Class V | Unit IV | Chapters 16 & 17 സ   അപ്പോസ്തോലികകാലത്ത്,<br>മലങ്കരസഭ മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ചു: തെളിവുകൾ | |
| | Unit VII | Chapter 22 വി. ഗീവർഗീസ് സഹദാ | |
| | Unit VIII | നല്ല ശീലങ്ങൾ. മുഴുവനായും. | |

Classes I - IV Each and every Sunday School Unit is responsible to do the examination.

ആശംസകളോടെ,

ദേവലോകം
07-07-2020

**വർഗീസ് വർഗീസച്ചൻ**
ഡയറക്ടർ ജനറൽ

# സൺഡേസ്കൂൾ അറിയിപ്പുകൾ

1. കോവിഡ് 19ന്റെ പശ്ചാത്തലത്തിൽ അർദ്ധ വാർഷിക പരീക്ഷകൾ മുൻപു പറഞ്ഞ രീതിയിൽ നടക്കുന്നതല്ല എന്ന് നേരത്തെതന്നെ അറിയിച്ചിട്ടുണ്ട്.
2. എല്ലാ ഭദ്രാസനങ്ങളിൽനിന്നും പുതിയ ഡയറക്ടർമാരുടെയും ഇൻസ്പെക്ടർമാരുടെയും നിയമനം നടന്നിട്ടുണ്ട്. ചുമതലക്കാർ ഭരണഘടനയും ഈ വർഷം പുറപ്പെടുവിച്ച 2-ാം നമ്പർ സർക്കുലറും ശ്രദ്ധയോടെ വായിച്ച് പ്രവർത്തനങ്ങൾ ക്രമീകരിക്കണം.
3. **ഓൺലൈൻ ക്ലാസ്സുകൾ:** ഇപ്പോഴത്തെ പ്രത്യേക സാഹചര്യത്തിൽ സൺഡേസ്കൂൾ ക്ലാസ്സുകൾ നടക്കുവാനുള്ള സാധ്യതകളെക്കുറിച്ച് ഇപ്പോൾ ഒന്നും പറയുവാൻ സാധിക്കുന്നില്ല എന്നതുകൊണ്ട് ഓൺലൈൻ ക്ലാസ്സുകൾ നടത്തുന്നതിനെക്കുറിച്ച് അദ്ധ്യാപകർ ഗൗരവമായി ചിന്തിക്കണം. ഇതിനാവശ്യമായ പ്രോത്സാഹനം ഹെഡ്മാസ്റ്റർമാരും ഇൻസ്പെക്ടർമാരും ഡയറക്ടർമാരും നൽകുമല്ലോ. ossaebodhanam.org എന്ന വെബ്സൈറ്റിൽ ഓരോ ക്ലാസ്സിലെയും ക്ലാസ്സുകൾ ലഭ്യമാണ്. അത് ക്ലാസ്സ് അദ്ധ്യാപകർ കുട്ടികൾക്കു ലഭ്യമാക്കണം. ഇതിനുവേണ്ടി ഓരോ ക്ലാസ്സിലെയും whatsapp groupക്ലാസ്സ് അദ്ധ്യാപകർ തുടങ്ങുന്നതു നന്നായിരിക്കും.

## സൺഡേസ്കൂൾ കൊല്ലം ഡിസ്ട്രിക്റ്റ് വാർഷികം

കൊല്ലം: സൺഡേസ്കൂൾ കൊല്ലം ഡിസ്ട്രിക്റ്റ് വാർഷിക സമ്മേളനം പെരിനാട് ചിറ്റയം സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽവച്ച് നടത്തപ്പെട്ടു. ഡിസ്ട്രിക്റ്റ് പ്രസിഡന്റ് റവ. ഫാ. സാമുവൽ ജോർജ് അദ്ധ്യക്ഷത വഹിച്ചു. വന്ദ്യ സഖറിയാ മാർ അന്തോണിയോസ് തിരുമനസ്സ് യോഗം ഉദ്ഘാടനം ചെയ്തു. ഡിസ്ട്രിക്റ്റ് ഇൻസ്പെക്ടർ ജോസ് എൽ. മംഗലശ്ശേരിൽ ഗാനപരിശീലനവും റിപ്പോർട്ട് അവതരണവും നിർവ്വഹിച്ചു. റവ. ഡീക്കൻ തോമസ് ചെറിയാൻ മാർഗ്ഗനിർദ്ദേശം ക്ലാസ്സ് നയിച്ചു. റവ. ഫാ. പി. റ്റി. ഷാജൻ, റവ. ഫാ. കോശി ജോർജ് വരിഞ്ഞവിള, റവ. ഫാ. അലക്സ് ജോൺ, ശ്രീ. എം. ജി. വിൽസൺ, ശ്രീ. ജേക്കബ് ജോർജ്, ശ്രീ. ഡി. യോഹന്നാൻ, ശ്രീ. റ്റി. ഒ. ഫിലിപ്പ്, ശ്രീ. ജി. പൗലോസ് എം. ജോയി എന്നിവർ ആശംസകൾ അറിയിച്ചു. കുട്ടികളുടെ കലാപരിപാടികൾ നടത്തപ്പെട്ടു. സമ്മാനവിതരണവും ആദരിക്കലും അഭിവന്ദ്യ തിരുമനസ്സ് നിർവ്വഹിച്ചു.

## അദ്ധ്യാപകരുടെ ഭവനസന്ദർശനത്തിൽ നിർവഹിക്കേണ്ട പ്രാർത്ഥന

മാതാവും ശുദ്ധന്മാരും
അർപ്പിക്കും മദ്ധ്യസ്ഥതയാൽ
വാഴ്വ് അൻപോടീ വീടിന്നും
വീട്ടാർക്കും നാഥാ നൽക!

പിതാവും പുത്രനും പരിശുദ്ധ റൂഹായുമായ സത്യേക ദൈവത്തിന്റെ തിരുനാമത്തിൽ തനിക്കു സ്തുതി...
(ഒരു കൗമ നമസ്കരിക്കണം.)

കാരുണ്യവാനും സർവശക്തനുമായ ദൈവമായ കർത്താവേ! അവിടുത്തെ കരുണയിൽ ആശ്രയിച്ചുകൊണ്ട് അങ്ങയുടെ ദയവിനുവേണ്ടി ഞങ്ങൾ അപേക്ഷിക്കുന്നു.

പിതാവായ അബ്രഹാമിന്റെ ഭവനത്തിലേക്ക് അവിടുന്ന് എഴുന്നള്ളി കുടുംബത്തെ അനുഗ്രഹിച്ചതുപോലെ ഞങ്ങൾ സന്ദർശിച്ചിരിക്കുന്ന ഞങ്ങളുടെ ഈ ഭവനത്തെ അനുഗ്രഹിക്കണമെ. ഇതിൽ വസിക്കുന്നവർക്കു കരുണയും പാപമോചനവും പ്രദാനം ചെയ്യണമെ. രോഗങ്ങളിൽനിന്നും പകർച്ചവ്യാധികളിൽനിന്നും പെട്ടന്നുള്ള മരണത്തിൽനിന്നും ഞങ്ങളെയും ഈ കുടുംബാംഗങ്ങളെയും സംരക്ഷിക്കണമെ. വിദൂരസ്ഥലങ്ങളിൽ ആയിരിക്കുന്നവർക്ക് സമാധാനവും സംരക്ഷണവും നൽകണമെ. പ്രായാധിക്യത്തിൽ കഴിയുന്നവരെ സ്വസ്ഥതയാൽ കാത്തുകൊള്ളണമെ. ശിശുക്കളെയും യുവതീയുവാക്കളെയും അവിടുത്തെ ചിറകിൻ മറവിൽ സംരക്ഷിക്കണമെ.

സൺഡേസ്കൂൾ പ്രസ്ഥാനത്തിനുവേണ്ടി ഞങ്ങളുടെ ഈ ഭവനം നൽകുന്ന സർവ്വ സഹായങ്ങൾക്കുംവേണ്ടി ദൈവമെ ഞങ്ങൾ അങ്ങയെ മഹത്വപ്പെടുത്തുന്നു. സൺഡേസ്കൂളിൽ പഠിച്ചുകൊണ്ടിരിക്കുന്ന ഞങ്ങളുടെ വിദ്യാർത്ഥിനീ വിദ്യാർത്ഥികളെയും അദ്ധ്യാപകരെയും അവിടുന്ന് അനുഗ്രഹിക്കണമെ. വിശ്വാസികളായ വാങ്ങിപ്പോയവരെ പുണ്യപ്പെടുത്തണമെ. ഞങ്ങൾ അങ്ങയ്ക്കും അവിടുത്തെ പിതാവിനും പ. റൂഹായ്ക്കും സ്തുതിയും സ്തോത്രവും സമർപ്പിക്കുന്നു. ഇപ്പോഴും എല്ലായ്പ്പോഴും എന്നേക്കുംതന്നെ. ആമ്മീൻ.

# അർത്ഥതലങ്ങളിലേക്ക്

**എ**ല്ലാ ജനങ്ങളും Lockdown-ൽ വീടുകളിൽ കഴിഞ്ഞുകൂടുന്ന ഒരു സാഹചര്യമാണ് ഇതെഴുതുമ്പോൾ നിലനിൽക്കുന്നത്. കോവിഡ് എന്ന മഹാമാരി ലോകത്തിന്റെ മിക്ക ഭാഗങ്ങളിലും കനത്ത ഭീഷണി മുഴക്കിക്കൊണ്ടിരിക്കുകയാണ്. ദൈവം അറിയാതെ ഒന്നും സംഭവിക്കുന്നില്ല എന്നതുകൊണ്ട് ദൈവത്തിൽ ആശ്രയിച്ചു കഴിയുകയാണ് എല്ലാ വിശ്വാസികളും.

നമ്മെ സംബന്ധിച്ച് ജീവിതത്തിന്റെ അവിഭാജ്യ ഘടകമാണ് ദേവാലയത്തിൽ ചെന്നുള്ള ദൈവാരാധന. എന്നാൽ അതിനുള്ള സാഹചര്യം കൊറോണക്കാലത്ത് സാധിക്കുന്നില്ല എന്നത് നമ്മെ സംബന്ധിച്ചിടത്തോളം ദുഃഖകരമായ അവസ്ഥയാണ്. എന്നാൽ ബദൽ സംവിധാനം എന്ന നിലയിൽ നാം ഭവനങ്ങൾ ദേവാലയത്തിന്റെ കൊച്ചു പതിപ്പുകളാക്കി മാറ്റി യഥാസമയം ആരാധനയിൽ പങ്കുകൊള്ളുന്നുണ്ട്. അതിനുള്ള സാഹചര്യം അനുകൂലമാക്കിത്തന്ന സഭാ അധികാരികൾക്കും online technology പ്രാപ്യമാക്കിത്തന്ന ദൈവത്തിനും നന്ദി കരേറ്റാം.

ഇന്നു ജീവിച്ചിരിക്കുന്ന പ്രമുഖ ഓർത്തഡോക്സ് വേദശാസ്ത്രജ്ഞനായ Metr. John Zizioulas നെയും പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായെയും ഉദ്ധരിച്ചുകൊണ്ട്, ടി.വിയിൽ കുർബ്ബാന കാണുന്നത് ശരിയായ കാര്യമല്ല എന്നു ബഹു. ബേബി വർഗീസ് അച്ചന്റേതായ ഒരു മെസ്സേജ് Whatsappൽ വായിക്കുവാൻ ഇടയായി. പരിശുദ്ധ ബാവാ തിരുമേനിയും ഇതേ ആശയം തന്നെ പരുമലയിൽ വി. കുർബ്ബാന മദ്ധ്യേ സൂചിപ്പിക്കുകയുണ്ടായി. ഇന്നത്തെ പ്രത്യേക സാഹചര്യത്തിൽ വേറെ പരിഹാരമില്ല എന്നതുകൊണ്ടാണ് ഈ online സംവിധാനം പ്രയോജനപ്പെടുത്തുന്നത് എന്നും പ. ബാവാ കല്പിച്ചു. അതുകൊണ്ട്, ചില സൗകര്യങ്ങൾ തോന്നാമെങ്കിലും ഇതു നമുക്ക് ഒരു ശീലമാക്കുവാൻ സാധ്യമല്ല.

ഈ online സംവിധാനം ഇന്നു നിലനിൽക്കുന്ന പ്രത്യേക സാഹചര്യത്തിൽ ഉപയോഗിക്കുന്നത് തെറ്റാണെന്നു ചിന്തിക്കേണ്ടതില്ല. നാം പെരുന്നാളിനും മറ്റും പരുമലയിൽ ചെല്ലുമ്പോൾ പെരുന്നാൾ ദിവസങ്ങളിൽ തിരക്കു മൂലം പലപ്പോഴും വെളിയിൽ സ്ഥാപിച്ചിരിക്കുന്ന സ്ക്രീനിലാണല്ലോ വി. കുർബ്ബാന കാണാറുള്ളത്. അർപ്പിക്കപ്പെട്ടുകൊണ്ടിരിക്കുന്ന വി. കുർബ്ബാനയിൽ നാം ഭക്തിയോടെ സംബന്ധിക്കുകയാണ് അവിടെ ചെയ്യുന്നത്. അതുപോലെതന്നെ പരുമലയിലോ മറ്റെവിടെയെങ്കിലുമോ അർപ്പിക്കപ്പെട്ടുകൊണ്ടിരിക്കുന്ന കുർബ്ബാന ലൈവ് ആയി കാണുമ്പോൾ നാം അല്പം അകലെയായിരിക്കുന്നു എന്നു മാത്രം. അതിൽ ഭക്തിയോടെ നമുക്കു തൽക്കാലം സംബന്ധിക്കാം. കൃപ വ്യാപരിക്കുന്നതിനു സ്ഥലകാലപരിമിതി ഇല്ലല്ലോ. മോശ യിസ്രായേലിനു മൂപ്പന്മാരായി എഴുപതു പേരെ തിരഞ്ഞെടുത്തിട്ട് യഹോവ അവരുടെമേൽ ആത്മാവിനെ പകർന്നപ്പോൾ 'എൽദാദ്', 'മേദാദ്' എന്നീ രണ്ടു പേർ അവരുടെ കൂടെ ചെല്ലാതെ പാളയത്തിൽതന്നെ ആയിരുന്നു. യഹോവ ആത്മാവിനെ പകർന്നപ്പോൾ പാളയത്തിൽ ഇരുന്ന അവരുടെമേലും ആത്മാവിനെ പകരുകയും അവർ അവിടെ ഇരുന്നു പ്രവചിക്കുകയും ചെയ്തു (സംഖ്യ. 11:25,26).

ഭവനത്തിൽവച്ച് ആരാധനയിൽ ലൈവ് ആയി സംബന്ധിക്കുമ്പോഴും നാം പള്ളിയിൽ ആയിരിക്കുന്ന അതേ വികാരത്തോടും ധ്യാനത്തോടും സംബന്ധിക്കുവാൻ ശ്രദ്ധിക്കണം.

താമസിയാതെ പള്ളിയിൽ ചെന്ന് ആരാധിക്കുവാനും വി. കുർബ്ബാനാനുഭവത്തിൽ പങ്കാളികളാകുവാനും നമുക്ക് ഇടയാകട്ടെ എന്നു പ്രാർത്ഥിക്കുന്നു.

**ചെറിയാൻ തോമസ്**